

# മലങ്കരസഭ

## മാസിക

1990 മെയ്
ലക്കം 5 പുസ്തകം 45

കരം പൂർത്തിയാക്കുകയായിരിക്കും. അവരിൽ നല്ലൊരു വിഭാഗം, ഭാവിയെ സംബന്ധിച്ച് വ്യക്തമാകാത്ത പല സങ്കല്പങ്ങളുംവച്ചു പുലർത്തുന്നവരുമായിരിക്കും. മക്കളേ, സഭയ്ക്ക്, അതേ മിശിഹാതമ്പുരാന്, നിങ്ങളെ പലരെയും ആവശ്യമുണ്ട്. പ്രതിഫലം മാത്രം പ്രതീക്ഷിച്ചുകൊണ്ട് ചിന്തിക്കുന്നവരെയല്ല നമുക്കുവേണ്ടത്. പ്രതിഫലത്തെക്കുറിച്ച് ഭാരപ്പെടാതെ, ത്യാഗബുദ്ധിയോടെ സഭാസേവനത്തിന് തീരുമാനമെടുക്കുവാൻ നിങ്ങളിൽ എത്രയാളുകൾ തയാറാണ്? ഉത്തമന്മാരായ വൈദികരെ നമുക്കു ആവശ്യമുണ്ട്. അങ്ങനെ സേവനം അനുഷ്ടിക്കുവാൻ ആഗ്രഹിക്കുന്ന ബിരുദധാരികൾ നമ്മുടെ വൈദിക സെമിനാരിയിൽ ചേരുന്നതിന് അപേക്ഷിക്കണം. മിഷൻ പ്രവർത്തനത്തിന് ആഗ്രഹിക്കുന്നവർ മിഷൻ ട്രെയിനിംഗ് സെൻററിലും, ഭിലായ് മിഷനിലും അപേക്ഷിക്കണം. സന്യാസജീവിതം ഇഷ്ടപ്പെടുന്നവർ ആശ്രമങ്ങളിലും, ദയറാകളിലും, കോൺവൻറുകളിലും ചേരുവാൻ ശ്രമിക്കുക. ലളിതമായ ജീവിത ശൈലിയോടെ സുവിശേഷപരമായ ജീവിതം നടത്തുവാൻ ആഗ്രഹിക്കുന്നവർക്ക് കോയമ്പത്തൂർ തടാകം ആശ്രമം ഒരു നല്ല കേന്ദ്രമാണ്. കർത്താവിൻെറ കുരിശെടുത്ത് അവനെ അനുഗമിപ്പാൻ എത്ര യുവതീയുവാക്കൾ ഈ അവധിക്കാലം തീരുമാനമെടുക്കും? അങ്ങനെ തീരുമാനമെടുക്കുന്നവരെയും, അവരെ പ്രോത്സാഹിപ്പിക്കുന്ന മാതാപിതാക്കളെയും മാർഗ്ഗദർശികളെയും ദൈവംതമ്പുരാൻ അനുഗ്രഹിക്കട്ടെ.

ക്രിസ്തുവിൽ നിങ്ങളുടെ പ്രധാന ഇടയൻ





THANKACHEN, PONNAMMA
EUGENE&CHARLIE
CHICAGO-U. S. A.

**Printed and published by Rev. Fr. T.G. Zacharia**
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor : Rev. Dr. Jacob Kurian**

# പ. ബാവാ തിരുമനസ്സിലെ ഉദ്ബോധനം

വാത്സല്യമക്കളേ,

ഇപ്പോൾ നമ്മുടെ യുവജനങ്ങളിൽ പലരും യൂണിവേഴ്സിററി പരീക്ഷ കൾ പൂർത്തിയാക്കുകയായിരിക്കും. അവരിൽ നല്ലൊരു വിഭാഗം, ഭാവിയെ സംബന്ധിച്ച് വ്യക്തമാകാത്ത പല സങ്കല്പങ്ങളും വച്ചു പുലർത്തുന്നവരു മായിരിക്കും. മക്കളേ, സഭയ്ക്ക്, അതേ മിശിഹാതമ്പുരാന്, നിങ്ങളെ പല രെയും ആവശ്യമുണ്ട്. പ്രതിഫലം മാത്രം പ്രതീക്ഷിച്ചുകൊണ്ട് ചിന്തിക്കു ന്നവരെയല്ല നമുക്കുവേണ്ടത്. പ്രതിഫലത്തെക്കുറിച്ച് ഭാരപ്പെടാതെ, ത്യാഗ ബുദ്ധിയോടെ സഭാസേവനത്തിന് തീരുമാനമെടുക്കുവാൻ നിങ്ങളിൽ എത്ര യാളുകൾ തയാറാണ്? ഉത്തമന്മാരായ വൈദികരെ നമുക്കു ആവശ്യമുണ്ട്. അങ്ങനെ സേവനം അനുഷ്ടിക്കുവാൻ ആഗ്രഹിക്കുന്ന ബിരുദധാരികൾ നമ്മുടെ വൈദിക സെമിനാരിയിൽ ചേരുന്നതിന് അപേക്ഷിക്കണം. മിഷൻ പ്രവർത്തനത്തിന് ആഗ്രഹിക്കുന്നവർ മിഷൻ ട്രെയിനിംഗ് സെൻററിലും, ഭിലായ് മിഷനിലും അപേക്ഷിക്കണം. സന്യാസജീവിതം ഇഷ്ടപ്പെടുന്നവർ ആശ്രമങ്ങളിലും,ദയറാകളിലും, കോൺവൻറുകളിലും ചേരുവാൻ ശ്രമിക്കുക. ലളിതമായ ജീവിത ശൈലിയോടെ സുവിശേഷപരമായ ജീവിതം നടത്തുവാൻ ആഗ്രഹിക്കുന്നവർക്ക് കോയമ്പത്തൂർ തടാകം ആശ്രമം ഒരു നല്ല കേന്ദ്രമാ ണ്. കർത്താവിൻെറ കുരിശെടുത്ത് അവനെ അനുഗമിപ്പാൻ എത്ര യുവതീയു വാക്കൾ ഈ അവധിക്കാലം തീരുമാനമെടുക്കും? അങ്ങനെ തീരുമാനമെടുക്കു ന്നവരെയും, അവരെ പ്രോത്സാഹിപ്പിക്കുന്ന മാതാപിതാക്കളെയും മാർഗ്ഗ ദർശികളെയും ദൈവംതമ്പുരാൻ അനുഗ്രഹിക്കട്ടെ.

ക്രിസ്തുവിൽ നിങ്ങളുടെ പ്രധാന ഇടയൻ

# മലങ്കര സഭ

10–5–1990



## ഈ ലക്കത്തിൽ



### എഡിറ്റോറിയൽ

## കെ. സി. സി.യും കേരള എക്യുമെനിക്കൽ സംരംഭങ്ങളും

കേരളത്തിലെ കത്തോലിക്കേതര സഭാവിഭാഗങ്ങളുടെ സംയുക്ത എക്യുമെനിക്കൽ വേദിയാണ് കെ. സി. സി. (കേരളാ കൗൺസിൽ ഓഫ് ചർച്ചസ്). ഇക്കൊല്ലം കെ. സി. സി. അതിന്റെ കനകജൂബിലി ആഘോഷിക്കുകയാണ്. എന്നാൽ കേരള ക്രൈസ്തവ സഭകളുടെ പരിഗണനകളിൽ കെ. സി. സി. യ്ക്ക് ഇനിയും പ്രമുഖമായ ഒരു സ്ഥാനം ലഭിച്ചിട്ടില്ല എന്നത് ഒരു വസ്തുതയാണ്. ഇതുവരെയായിട്ടും സ്വന്തമായും സ്ഥിരമായും ഒരു ആസ്ഥാനം കെ. സി. സി. യ്ക്ക് ഉണ്ടായിട്ടില്ല എന്ന വസ്തുതയും സൂചിപ്പിക്കുന്നതിതാണ്. കെ. സി. സി. യുടെ നേതൃതലത്തിലും, പ്രവർത്തനങ്ങളിലും ഓർത്തഡോക്സ് സഭയ്ക്ക് എന്നും പ്രമുഖമായ സ്ഥാനം ലഭിച്ചിട്ടുണ്ട് എന്നത് ഓർക്കുമ്പോൾ കെ. സി. സി. യോടുള്ള അവഗണനയ്ക്ക് ഓർത്തഡോക്സ് സഭതന്നെ തക്കതായ ഉത്തരവാദിത്വം ഏറ്റെടുത്ത് കൂടുതൽ സഹകരണം നൽകേണ്ടതാണ്. കെ. സി. സി. യെക്കുറിച്ച് അതിന്റെ പ്രസിഡന്റ് ബിഷപ്പ് മൈക്കിൾ ജോൺ എഴുതിയിട്ടുള്ള കുറിപ്പ് ഈ ലക്കത്തിൽ ചേർത്തിട്ടുള്ളതിൽനിന്ന് കെ. സി. സി. യുടെ പ്രധാന പ്രവർത്തന പരിപാടികൾ മനസിലാക്കാവുന്നതാണ്. ഈ എക്യൂമെനിക്കൽ വേദിക്കു വേണ്ടി രാപകലില്ലാതെ അധ്വാനിക്കുന്ന ഓർത്തഡോക്സ് സഭാംഗമായ സെക്രട്ടറി ശ്രീ. എം. കുര്യന്റെ ത്യാഗനിർഭരമായ പരിശ്രമങ്ങൾ ഈ കനകജൂബിലി വർഷമെങ്കിലും പൂവണിയും എന്നു പ്രതീക്ഷിക്കുന്നു.

കെ. സി. സി. യുടെ ഒരു പ്രധാന ലക്ഷ്യം പ്രാദേശികതലത്തിലുള്ള എക്യുമെനിക്കൽ സഹകരണവും സാക്ഷ്യവുമാണ്. വിവിധ സഭാംഗങ്ങൾ പങ്കെടുക്കുന്ന കെ. സി. സി. യുടെ സെമിനാറുകളും പ്രവർത്തന പരിപാടികളും സഭാംഗങ്ങളെ വിശ്വാസത്തിൽനിന്ന് വ്യതിചലിപ്പിക്കുമെന്ന് ഭയപ്പെടുന്നത് ബാലിശമാണ്. കെ. സി. സി. പോലുള്ള സംഘടനകൾ സഭാപരമായ ജീവിതത്തെയും, കൂട്ടായ്മയെയും ബഹുമാനിക്കുക മാത്രമല്ല,




# പ്രതിവാര ധ്യാനം

ബർന്നബാസ്

## പെന്തിക്കോസ്തിക്ക് മുമ്പുള്ള ഞായറാഴ്ച മേയ് 27

(വി. മർക്കോ. 10:17–22)

ഇന്നത്തെ വേദവായനയുടെ അടിസ്ഥാനത്തിൽ ദൈവവിളിയെക്കുറിച്ച് ചിന്തിക്കാം. പൊതുവെ എല്ലാവർക്കും ഒരു ദൈവവിളിയുണ്ട്. അതിനും പുറമെ, ഏതു ജീവിതവഴി തെരഞ്ഞെടുക്കണമെന്നതിനെക്കുറിച്ചും ദൈവവിളിയുണ്ട്. പൊതുവായ ദൈവവിളി വി. ലൂക്കോ 14–33–ൽ കാണാം 'അങ്ങനെ തന്നെ നിങ്ങളിൽ ആരെങ്കിലും തനിക്കുള്ളത് ഒക്കെയും വിട്ടുപിരിയുന്നില്ലെങ്കിൽ അവന് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല' എന്ന് കർത്താവു പറയുന്നു. ഇതിന്റെ അർത്ഥം സകലരെക്കാളും സകലത്തെക്കാളും സ്വയത്തെക്കാളും ദൈവത്തെ സ്നേഹിക്കണം എന്നാണ്. ധനമെല്ലാം ദരിദ്രർക്കു കൊടുക്കണമെന്നും ബ്രഹ്മചര്യം സ്വീകരിക്കണമെന്നുമുള്ള ദൈവവിളി ഏവർക്കും ഉണ്ടായിരിക്കയില്ല. 'വരംലഭിച്ചവരല്ലാതെ എല്ലാവരും ഈ വചനം ഗ്രഹിക്കുന്നില്ല. (വി. മത്താ. 19:11) എന്ന് കർത്താവ് ബ്രഹ്മചര്യത്തെക്കുറിച്ചു പറയുന്നുണ്ടല്ലൊ.

അതേ സമയത്ത്, നമ്മുടെ ഭാവി നമ്മുടെ ഇഷ്ടപ്രകാരം തെരഞ്ഞെടുക്കപ്പെടാമെന്ന് പറയുന്നതും ശരിയല്ല. ദൈവമാണത് നിശ്ചയിക്കേണ്ടത്. പ്രാർത്ഥനയിൽ കൂടി ദൈവത്തിൽനിന്ന് കേട്ടും മററുള്ളവരുടെ ഉപദേശത്തിൽകൂടിയും ലോകത്തിന്റെ ആവശ്യത്തെ കണക്കിലെടുത്തും അത് നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. 'നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു. നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിനും, നിങ്ങളുടെ ഫലം നിലനില്ക്കേണ്ടതിനും നിങ്ങളെ ആക്കിവച്ചുമിരിക്കുന്നു' (വി. യോഹ. 15:16) എന്ന് കർത്താവ് പറയുന്നുണ്ടല്ലൊ.

## പെന്തിക്കോസ്തി ഞായറാഴ്ച ജൂൺ 3

(യെഹ. 47:1–12)

പരിശുദ്ധാത്മാവിന്റെ പ്രതീകങ്ങളിൽ പ്രധാനമാണ് വെള്ളം. മററു നാലു പ്രതീകങ്ങളുമുണ്ട്, തള്ളപ്രാവ്, തീയ്, കാററ്, എണ്ണ എന്നിവയിലെല്ലാം കാണുന്ന പൊതുവായ സ്വഭാവം, ആശ്വാസവും, ജീവനും, ശക്തിയും ശുദ്ധീകരണവും നൽകുകയെന്നതാണ്. ചുട്ടുപഴുത്ത അറേബ്യൻ മണലാരണ്യത്തിൽ കൂടി ഒഴുകിയ വെള്ളം നദിയായിത്തീർന്ന് സസ്യങ്ങളെയും ജന്തുക്കളെയും വളർത്തുകയും പോഷിപ്പിക്കുകയും ചെയ്യുന്നതായി കണ്ട ദർശനം, പരിശുദ്ധാത്മ പ്രവർത്തനത്തെ വിശദമാക്കുന്നു (യെഹ. 47:1–12). പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ വെള്ളത്തോടു തുല്യമാക്കി കർത്താവും പറയുന്നുണ്ട്. ഉത്സവത്തിന്റെ മഹാദിനമായ ഒടുക്കത്തെ നാളിൽ യേശുനിന്നുകൊണ്ട്: ദാഹിക്കുന്നവനെല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ. എന്നെ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും എന്ന് വിളിച്ചുപറഞ്ഞു. അവൻ ഇത് തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്.' (വി. യോഹ. 7:37–39)

പരിശുദ്ധാത്മ നിറവുള്ളവരായിത്തീരേണ്ടവരായ നാം മററുള്ളവർക്കു ആശ്വാസവും ജീവനും ശക്തിയും, ശുദ്ധീകരണവും നൽകുന്നവരാണോ?

---

അവയ്ക്ക് മുൻതൂക്കം കൊടുക്കുകയുമാണ് ചെയ്യുന്നത്. എന്നാൽ സഭകളുടെ അർത്ഥവത്തായ സമൂഹസാക്ഷ്യത്തിനുവേണ്ടി ഈ വേദി ഊന്നിപ്പറയുന്ന കാര്യങ്ങളെ സഭകൾ ശ്രദ്ധിച്ചേ മതിയാവൂ. ഉദാഹരണത്തിന് സ്ത്രീകൾക്ക് സഭാജീവിതത്തിൽ കൂടുതലായ പങ്കാളിത്തം വേണമെന്ന് കെ. സി. സി. യുടെ വേദികൾ ഉറപ്പിച്ചു പറയുന്നത് സ്ത്രീകൾക്ക് പട്ടം കൊടുക്കുവാനാണെന്ന് തെററിദ്ധരിക്കേണ്ടതില്ല. ഭാരതത്തിലെ ഓർത്തഡോക്സ് വനിതകളുടെ തിരുവനന്തപുരം സമ്മേളനം നിർദ്ദേശിക്കുന്ന ചില പ്രധാന വസ്തുതകളെ അവഗണിക്കുവാൻ സാധ്യമല്ല. അതുപോലെ ദളിത ക്രൈസ്തവരെ (പട്ടികജാതി പട്ടികവർഗ്ഗത്തിൽ നിന്ന് ക്രിസ്ത്യാനികളായവർ) കത്തോലിക്കാ ബിഷപ്പ്സ് കോൺഫ്രൻസ് പിൻതാങ്ങുന്നതുപോലെ, കെ. സി. സി. യും അംഗസഭകളും പിൻതാങ്ങേണ്ടതായിട്ടുണ്ട്. ഇതുപോലെയുള്ള പല സംരംഭങ്ങളിലും കെ. സി. സി. യ്ക്ക് ശക്തമായി പ്രവർത്തിക്കുവാൻകേരള ക്രൈസ്തവർ എല്ലാ സഹകരണവും നൽകിയേ മതിയാവൂ എന്ന് പറഞ്ഞുകൊള്ളട്ടെ.

ജെ. കെ.

# സഭാമാനേജിംഗ് കമ്മററി

## പതിനഞ്ചു കോടി രൂപയുടെ ബജററ് അംഗീകരിച്ചു

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററി മെയ് ഒന്നാം തീയതി പ. കാതോലിക്കാ ബാവാ തിരുമനസിലെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയാണ് ഈ ബജററ് അംഗീകരിച്ചത്. മീററിംഗിൽ പീലിപ്പോസ് മാർ തേയോഫിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, പൗലൂസ് മാർ മിലീത്തിയോസ് എന്നീ തിരുമേനിമാരും ബഹുഭൂരിപക്ഷം അംഗങ്ങളും സംബന്ധിച്ചു.

മുൻ മാനേജിംഗ് കമ്മററി അംഗവും മലയാള മനോരമ കമ്പനി മാനേജരുമായിരുന്ന കെ. എം. വർഗീസ് മാപ്പിളയുടെയും കാതോലിക്കേററ് ഓഫീസ് ജീവനക്കാരനായിരുന്ന തോമസ് ഏബ്രഹാമിന്റെയും (കുഞ്ഞൂഞ്ഞ്) നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

സഭയുടെ വിവിധ പ്രവർത്തനങ്ങൾക്കായി റൂൾ കമ്മററി, ഫിനാൻസ് കമ്മററി, പ്ലാനിംഗ് കമ്മററി, വസ്തുസംരക്ഷണ കമ്മററി, എം.ഡി. കോമ്പൗണ്ട് ഡവലപ്പ്മെൻറ് കമ്മററി എന്നീ കമ്മററികളിലേക്കും സഭവക കോളജുകളുടെ ഗവേർണിംഗ് ബോർഡിലേക്കും, പരുമല സെമിനാരി കൗൺസിലിലേക്കും, പാറേട്ട് ആസ്പത്രി കമ്മററിയിലേക്കും, കോലഞ്ചേരി മെഡിക്കൽ ഹോസ്പിററൽ ഗവേർണിംഗ് ബോർഡിലേക്കും മാനേജിംഗ് കമ്മററി നിശ്ചയിക്കുവാനുള്ള ആളുകളെ തിരഞ്ഞെടുത്തു.

തുടർന്ന് സെക്രട്ടറി എം. ററി. പോൾ ബജററു പ്രസംഗത്തോടുകൂടി A, B, C, D ഷെഡ്യൂളുകളിലായി 1990–91–ലെ പതിനഞ്ചു കോടി രൂപയുടെബജററ് അവതരിപ്പിച്ചു. ദീർഘമായ ചർച്ചകൾക്കുശേഷം യോഗം ബജററ് അംഗീകരിച്ചു.

(വിശദമായ റിപ്പോർട്ട് അടുത്ത ലക്കത്തിൽ)

---

പ്രതികൂല സാഹചര്യത്തിലേക്ക് ഒഴുകിച്ചെന്ന വെള്ളം, മരുഭൂമിയിൽ വററിപ്പോകാതെ, മേൽക്കുമേൽ ശക്തി പ്രാപിച്ചു നദിയായിത്തീർന്നു, ഇരുവശത്തും ഫലങ്ങൾ കായ്ക്കുന്ന വൃക്ഷങ്ങളെ വളർത്തി. ഇതുപോലെ പരിശുദ്ധാത്മ ശക്തി നമ്മിൽ ഉയർന്നു വരുന്നതിനും നാം ഫലം കായ്ക്കുന്നതിനും പുറമെ, മററുള്ളവരെ ഫലം കായ്ക്കുന്നവരാക്കുന്നുണ്ടോ? 'ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം' (ഗലാ. 5:22–23)

ഈ ഫലംകൊണ്ട് നാം നിറയുന്നതിനായും നമ്മിൽകൂടി മററുള്ളവരെ നിറയ്ക്കുന്നതിനായും പരിശുദ്ധാത്മ നിറവിനായി നമ്മെത്തന്നെ സമർപ്പിക്കാം.

### പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായറാഴ്ച ജൂൺ 10.

(ഗലാ. 5:22–23)

പരിശുദ്ധാത്മാവിനെ സകല ജഡത്തിന്മേലും പകരുമെന്നാണ് പ്രവചനം. 'അതിന്റെ ശേഷമോ, ഞാൻ സകലജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും. നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങളെക്കാണും. നിങ്ങളുടെ യുവാക്കൾ ദർശനങ്ങളെ ദർശിക്കും. ദാസന്മാരുടെമേലും (അടിമകൾ) ദാസിമാരുടെമേലും കൂടെ ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും' (യോവേ. 2:28–29) അപ്പോൾ സകലരിലും ഉണ്ടാകുന്ന ഫലമാണ് ഗലാ. 5:22–23–ൽ പറഞ്ഞിരിക്കുന്നത്. അപ്പോൾ അവരെല്ലാം യേശുക്രിസ്തുവിനെപോലെയായിത്തീരും. 'നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി, തേജസിന്മേൽ തേജസ് പ്രാപിച്ച് അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു.' (2 കൊരി. 3:18) എന്ന് വി. പൗലോസ് പറയുന്നുണ്ടല്ലൊ?

സ്നേഹത്തിൽ നിന്നുണ്ടാകുന്ന 8 ഫലങ്ങളും ചേർന്ന് ആകെ 9 ഫലങ്ങളാണ് ആത്മാവിന്റെ ഫലത്തിൽ കാണുന്നത്. സ്നേഹമെന്നത് മററുള്ളവരെക്കുറിച്ചുള്ള കരുതലാണല്ലൊ. മററുള്ളവരെ നമ്മെപ്പോലെയുള്ളവരായി കണ്ട് അവരോടു താദാത്മ്യം പ്രാപിക്കുമ്പോഴും, ദൈവമക്കളായി മനുഷ്യരെ ദർശിക്കുമ്പോഴും, മററുള്ളവരെ സ്നേഹിക്കുവാൻ സാധിക്കും. അപ്പോൾ അസൂയപ്പെടാതെ അവരോടുകൂടെ സന്തോഷിക്കുവാനും, അവരുടെ സന്തോഷം വർദ്ധിപ്പിക്കുവാനും, അവരോടുകൂടെ കരയുവാനും, അവരുടെ കരച്ചിൽ മാററുവാനും സാധിക്കും. അഥവാ മററുള്ളവരെ സഹായിക്കുന്നതിനും അവരോട് ക്ഷമിക്കുന്നതിനും അവരെ ബഹുമാനിക്കുന്നതിനും നമുക്ക് സാധിക്കും.

യഥാർത്ഥ സ്നേഹസ്വഭാവമുള്ളവർ സ്നേഹപ്രവൃത്തി ചെയ്യുമ്പോൾ അവരുടെ ഉള്ളിൽത്തന്നെ സന്തോഷവും സമാധാനവും ഉണ്ടാകും. അങ്ങനെ ജീവിക്കുമ്പോൾ മററുള്ളവർ തിരിച്ച് സ്നേഹിക്കയും ചെയ്യും. അങ്ങനെ നമ്മുടെയും മററുള്ളവരുടെയും സന്തോഷവും സമാധാനവും വർദ്ധിക്കും. മററുള്ളവരുടെ നന്മയ്ക്ക് പ്രാധാന്യം കൊടുത്ത് നാം അവരെ സ്നേഹിക്കുമ്പോൾ ദീർഘമായി ക്ഷമിക്കുന്നതിനും അനന്തമായി ദയ

(ശേഷം 31–ാം പേജിൽ)

# A REFORMATION IN THE MALANKARA ORTHODOX CHURCH

## (The Mission of Help and the Mavelikara Synod)

Dr. PAULOSE MAR GREGORIOS METROPOLITAN

(vi)

I quote here the Wilson proposals, as they were handed out to Mar Dionysius in December 1935. The version is from C. P. Mathew and M. M. Thomas:

1) "The Metropolitan should as a general rule only ordain those who had passed through the College at Kottayam and obtained certificates of proficiency and good conduct".

2) "Accounts showing the produce of the land and other property belonging to the Church should be submitted annually to to the British Resident, so that there might be no misappropriation or loss".

3) "A permanent endowment should, if possible, be instituted for the uncertain dues realised on the occasion of the various ceremonies such as marriages and baptisms and funerals for the needs of the clergy"

4) "Schools should be established in connection with every parish church".

5) "The clergy should expound the Gospel each Sunday during Divine Service.

6) "Prayers should be in Malayalam and not in Syriac".

On the surface these seem fair and equitable proposals. C. P. Mathew and M. M. Thomas show considerable lack of understanding when they state.

"It would seem that the prsposals did not receive full and fair consideration. They were almost unanimously rejected in toto' 20

What the Orthodox Church was rejecting was the C M.S. Mission of Help, and the Anglican Yoke which was already getting tighter around our necks. What we were rejecting was the Plan of Action agreed upon by the missionaries to impose reform on our Church against our will.

20 op. cit p. 62. They go on page 63 to analyze the motives of the Orthodox with some sympathy and understanding.

If we had accepted the Wilson proposals we would have either become an Anglican Church, or something like the Mar Thoma Church. Our Anglican and Mar Thoma brothers and sisters will forgive us if we say that neither of these options were acceptable to us then, nor are they acceptable now.

What would have happened if we had accepted the Wilson proposals? Messrs Peet and Woodcock, whose convictions were clearly against the invocation of the Saints, against intercession for the departed and against the Eucharist as Christs sacrifice, would have been responsible for training and shaping our priests and deacons, and indirectly our people. Once we accept the first proposal of Wilson, we would cease to be Orthodox.

If we accepted the second proposal of Wilson, the British Resident, the civil authorities and the missionaries would have control over our properties. We were not prepared to accept that limitation then, and if someone outside our Church like the present Kerala government made such a demand today, we would accept that only in so far as it is within the law of the land and not in violation of our autonomy. If the Indian or Kerala government seeks to interfere with our autonomy today, we would offer resistance.

As for the third proposal, if we accept the proposal, who would provide the money Would the missionaries put forward the money for the endowment and then disburse the salaries of our priests? We cannot tolerate that today, and we could not accept it then.

As for the three other proposals, about schools, preaching and Malayalam services. we did not need these to be imposed upon us by the Wilson proposals. Eventually we have done whatever good was intended by the six proposals.

1) Our constitution provides that only candidates trained and certified by the Seminary can be ordained.

2) Our accounts are audited, published and debated in the Managing Committee of the Church.

3) We have gradually improved the salaries of the priests, and many parishes had land endowments from which they paid their priests. We do not think there should be a central endowments for this purpose. Even the land endowments of parishes have turned out to be counter-production.

4) We did establish some schools but not in every parish. Establishing schools should have been the function of the government. The Orthodox Church has scores of schools and colleges run by it, but whether they play any positive role in the life of the Church can be debated.

5) Our clergy do preach each Sunday, and we are training the Seminarians to do so.

6) We use Malayalam as the principal language in our churches today.

It is therefore not true to say that we rejected the Wilson proposals in toto. We have accepted them in measure and at our pace. What our priests and people rejected at Mavelikkara was the Anglican faith being imposed on us.

The text of the Mavelikkara Padiyola makes that infinitely clear. 21. The document acknowledges the good work done by the Missionaries.

"The Reverend the Missionaries who have come down to Kottayam, in their profuse benevolence taught the youths at the Seminary English and other languages, protected our children like loving fathers, caused books to be printed for the benefit of all classes, rendered all necessary help in maintaining the prevailing discipline of the Syrian Church, caused the annual interest due to be drawn on the receipt of the Metropolitan, had superintendence over the affairs of the Seminary, and caused ordinations to be made agreeable to the request of the people and the authority of the prelates".

It is after that long positive catalogue that the document says a polite word with "much sorrow and vexation" missionaries taking to managing the Seminary without consulting the Metropolitan, conducting affairs contrary to the discipline of our church, and creating dissensions amongest us.

And the last word in the Padiyola is our charter of freedom - freedom from all external intervention, from Roman Catholics, Protestants, or Orthodox.

> "For this reason, we would not follow any faith or teaching other than the Orthodox faith of the Jacobite Syrian Christians, to the end that we may obtain salvation through the prayers of the ever happy, holy, and ever blessed Mother of God, the redresser of all complaints, and through the prayers of all saints. Witness Father, Son and Holy Ghost, Amen".

We admit now, and we admitted in the 19th century, that we stood in need of reform. We accepted the CMS mission of help, only because we thought it would help us where we were weak and in need.

We hove not rejected reform. We have rejected some of the reforms proposed by the missionaries, which touched the central aspects of our faith. We rejected them then, we reject them still. We have rejected external domination. We still reject it. ★

21. The full text is in Cheriyan, Appendix H, pp. 390–391.

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്





Varughese Philip.

# വി. കുർബ്ബാന കമ്പോളങ്ങളിലോ?

റവ. ഫാ. എം. പി. ജോർജ്, ഓർത്തഡോക്സ് സെമിനാരി

വിശുദ്ധ കുർബ്ബാന കാസററുകളിലാക്കി വില്ക്കുന്നതു ഇന്ന് വളരെ സാധാരണയായി കാണുന്ന ഒന്നാണ് ഇത് തുടങ്ങിയിട്ട് വളരെ നാളുകളായി എന്ന് തോന്നുന്നില്ല. ഇന്ന് കുർബ്ബാന കാസററുകൾ ഇല്ലാത്ത ഓർത്തഡോക്സ് ഭവനങ്ങൾ കുറവാണ്. ഏതാനും ദിവസങ്ങൾക്കു മുൻപ് കോട്ടയത്തുള്ള ഒരു കടയിൽ ഞാൻ ചെന്നപ്പോൾ കൈമണിയുടെയും മറുവഹസാകളുടെയും ശബ്ദത്തിലൂടെ നിർഗ്ഗമിച്ച് 'ബാറേക്' ഉകാദേശ് എന്ന മനോഹര ശബ്ദം കേട്ടു. എനിക്കു വളരെ പ്രയാസം തോന്നി. നമ്മുടെ വിശുദ്ധ കുർബ്ബാനയെ അനാവശ്യമായി ഇങ്ങനെ ഉപയോഗിക്കുന്നത് തെററാണ്. വിശുദ്ധ കുർബ്ബാന ഇതുപോലെ നിസാരമാക്കി വിപണികളിൽ വിൽക്കുന്നത് ലോകത്തിൽ വച്ച് നമ്മുടെ സഭയല്ലാതെ മററൊരുസഭയും ഇതുപോലെ ചെയ്യുകയില്ല.

## ഇതുമൂലമുണ്ടാകാവുന്ന നേട്ടങ്ങൾ

1. ഇതുമൂലം വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കുവാൻ പ്രയാസമുള്ള സ്ഥലങ്ങളിൽ ഉള്ള നമ്മുടെ സദാമക്കൾക്ക് ഞായറാഴ്ചകളിൽ വിശുദ്ധ കുർബ്ബാന കേൾക്കുവാൻ സാധിക്കുന്നു.

2. മററുള്ളവർക്ക് നമ്മുടെ കുർബ്ബാനയുടെ രീതി എന്താണെന്ന് മനസിലാക്കുവാൻ സാധിക്കുന്നു.

3. ഇത് പുതിയ രീതിയിൽ; പുതിയഭാവത്തിൽ, പുതിയ സംഗീത ശൈലിയിൽ ഇറക്കുന്നതുകൊണ്ട് നമ്മുടെ ആരാധനാഗാനങ്ങൾക്ക് പുതിയരീതികൾ ഉണ്ടാകുന്നു.

4. ഇതിനുവേണ്ടി പരിശ്രമിക്കുന്നവർക്ക് പണം ലഭിക്കുന്നു.

## 1. ഇതുമൂലമുണ്ടാകുന്ന ദോഷഫലങ്ങൾ

ഈ കാസററുകൾമൂലമുണ്ടാകുന്ന ദോഷഫലങ്ങൾ വളരെയാണ്. ഇത് ഓർത്തഡോക്സ് സഭാപാരമ്പര്യത്തിന് വിരുദ്ധമാണ്. പഴയകാലത്ത് വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കുവാൻ ഓർത്തഡോക്സ് വിശ്വാസികളെ മാത്രമേ അനുവദിച്ചിരുന്നുള്ളു.സഭാവിശ്വാസം പഠിക്കുന്നവരെയും, മാമൂദീസാ ഏററിട്ടില്ലത്താവരെയും വിശ്വാസപ്രമാണത്തിനുശേഷം പള്ളിയകത്തു നില്ക്കുവാൻ പോലും അനുവദിക്കുകയില്ലായിരുന്നു, അത്രമാത്രം ഉന്നതമായി വിശുദ്ധകുർബ്ബാനയെ ദർശിച്ചവരായിരുന്നു നമ്മുടെ പിതാക്കന്മാർ. എന്നാൽ ഇന്ന് മററുള്ളവർക്കുപോലും കാണുവാൻ നിഷിദ്ധമായിരുന്നവ റെക്കോർഡിങ്ങ് സ്ററുഡിയോകളിൽ പോയി അവ റിക്കാഡ് ചെയ്യുന്നു എന്നുള്ളത് സങ്കടകരമായ ഒന്നാണ്. 'രഹസ്യം എനിക്കും എൻ വീട്ടുകാർക്കും'—എന്നു നാം ചൊല്ലുന്നുണ്ട്. വി. കുർബ്ബാന രഹസ്യമാണ് ഇത് വിപണികളിൽ വില്ക്കേണ്ടുന്ന കച്ചവടച്ചരക്കായി മാററുന്നത് അത്യന്തം ഖേദകരമാണ്.

## 2. സംഗീതോപകരണങ്ങളുടെ അതിപ്രസരിപ്പ്

വിശുദ്ധ കുർബ്ബാനയിൽ, പരിശുദ്ധ കാതോലിക്കാബാവതിരുമനസുകൊണ്ട് അനുവദിച്ചിട്ടില്ലാത്ത ഉപകരണങ്ങൾ ഉപയോഗിക്കുന്നത് തെററാണ്. സംഗീതോപകരണങ്ങൾ സംഗീതത്തിനു മാധുര്യം നല്കുവാനാണ് ഉപയോഗിക്കുന്നത്. എന്നാൽ ഇത്തരം കാസററുകളിൽ വൈദീകർ വിശുദ്ധ കുർബ്ബാന അർപ്പിക്കുമ്പോഴും പശ്ചാത്തല സംഗീതം കൊടുക്കുന്നത് വിശുദ്ധ കുർബ്ബാനയെ അവഹേളിക്കുന്നതായി ഞാൻ മനസിലാക്കുന്നു. സാധാരണയായി നാടകങ്ങളിലും, സിനിമയിലും, കഥാപ്രസംഗങ്ങളിലും മററുമാണ് ഇപ്രകാരം പശ്ചാത്തല സംഗീതം ഉപയോഗിക്കുന്നത്. വിശുദ്ധ കുർബ്ബാനയെ ഇപ്രകാരം തരം താഴ്ത്തുന്നത് തെററാണ് തന്മൂലം മററ് സഭാംഗങ്ങൾ ഓർത്തഡോക്സ് സഭയുടെ കുർബ്ബാനാനുഷ്ഠാനത്തെ അവഹേളനാരീതിയിലെ കാണുകയുള്ളു. റഷ്യൻ, ഗ്രീക്ക് തുടങ്ങിയ സഭകളിൽ ദേവാലയങ്ങളിൽ ഉപകരണങ്ങൾ ഉപയോഗിക്കുന്നതിനെക്കുറിച്ച് വളരെ വെറുപ്പോടെയാണ് വീക്ഷിക്കുന്നത്. ദേവാലയങ്ങളിൽനിന്നും ഉപകരണസംഗീതം കൂടാതെ, മനുഷ്യശബ്ദം കൊണ്ടുമാത്രമെ ദൈവത്തെ ആരാധിക്കാവൂ എന്നാണ് അവർ പറയുന്നത്. എങ്കിൽ—നമ്മുടെ കുർബ്ബാന കാസററുകൾ ഇവർ കേട്ടുകഴിഞ്ഞാൽ അവർക്ക് അനുതാപത്തിനു പകരം നമ്മോടു സഹതാപമേ തോന്നുകയുള്ളു. വിവിധ സഭകളിലെ ആരാധനകളിൽ പങ്കുചേരുവാൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ട്. എന്നാൽ ഉപകരണങ്ങളുടെ അതിപ്രസരം നമ്മുടെ വിശുദ്ധ കുർബ്ബാനയിലെ ഉള്ളു എന്നത് വളരെ ഖേദത്തോടെ പറയേണ്ടുന്ന വസ്തുതയാണ്. ഈ കാസററുകൾ മുഖേന വ്യത്യസ്തരീതിയിലുള്ള ഉപകരണങ്ങൾ ദേവാലയങ്ങളിൽ ഉപയോഗിക്കുവാൻ യുവാക്കളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

## 3. കുർബ്ബാന ചൊല്ലുന്ന രീതി നഷ്ടപ്പെടുന്നു

വിശുദ്ധ കുർബ്ബാന സംഗീതാധിഷ്ടിതമാണ്. കുർബ്ബാന 'ചൊല്ലുന്ന' സമ്പ്രദായമാണ്ഓർത്തഡോക്സ് സഭയിലുള്ളത്. മറിച്ച് വായിക്കു

ന്നരീതിയല്ല. നമ്മുടെ സഭയിലെ വൈദികർ സംഗീത കോളേജുകളിൽ പഠിച്ചവരായിരുന്നില്ല എങ്കിൽ തന്നെയും ആരാധനയെ തങ്ങളിൽ കഴിയുംവിധം മനോഹരമാക്കിത്തീർക്കുവാൻ ശ്രമിച്ചിരുന്നു. ദേവാലയാന്തരീക്ഷത്തിൽ അനുതാപത്തിന്റെ കണികകൾ വിതറുകയായിരുന്നു അവരുടെ ലക്ഷ്യം. അല്ലാതെ കുർബാന ചൊല്ലിക്കഴിയുമ്പോൾ—'നല്ല കുർബാനയായിരുന്നു' എന്നുള്ള ജനപ്രശംസകളെയായിരുന്നില്ല അവർ ഗണിച്ചിരുന്നത്. മററുള്ളവരുടെ പ്രശംസയാർജ്ജിക്കുവാൻ ചില വൈദികർ (ഞാൻ അടക്കം) പരിശ്രമിക്കാറുണ്ട്. ജനഹൃദയങ്ങളെ ദൈവത്തിങ്കലേക്ക് തിരിക്കുന്നതിനു പകരം ഈണത്തിൽ കുർബാന ചൊല്ലുന്നതിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്നത് തെററാണ്. ഈ കാസററുകളും ഇതിൽനിന്നും വിഭിന്നമല്ല.

പാശ്ചാത്യ സംഗീതത്തിൽ പ്രധാനമായി രണ്ട് രാഗങ്ങളാണ് (Scale) ഉള്ളത് 1) Major Scale 2) Minor Scale. നല്ല ഭാഗം പാട്ടുകളും ഈ രണ്ടു രാഗങ്ങളിൽ നില്ക്കുന്നു. Major Scale സന്തോഷത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കുന്നു. കർണ്ണാടക സംഗീതത്തിലെ 'ശങ്കരാഭരണം' എന്ന രാഗം തന്നെയാണ് പാശ്ചാത്യ സംഗീതത്തിലെ Major Scale ഇപ്പോൾ ഉപയോഗിക്കുന്ന ധന്യേ മാതാവേ........ചേർത്തു സലിലം യോഹന്നാൻ cte തുടങ്ങിയവയാണിതിനുദാഹരണം.

Minor Scale അനുതാപത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കുന്ന കർണ്ണാടകത്തിലെ 'കീരവാണി' എന്ന രാഗംതന്നെയാണ് പാശ്ചാത്യ സംഗീതത്തിലെ Minor Scale—ൽ ആണ്. വെളിവു നിറഞ്ഞോരീശോ........നിൻ മാതാവു വിശുദ്ധന്മാർ തുടങ്ങിയ പഴയഗാനങ്ങൾ Minor Scale-ൽ ആണ്.

പാട്ടുകളെപ്പോലെതന്നെ ഈ രണ്ടു രാഗങ്ങളിലും ഇപ്പോൾ കുർബാന ചെല്ലുന്നുണ്ട്. ഇതിൽ നമ്മുടെ പിതാക്കന്മാർ ചൊല്ലിയിരുന്നത് Minor Scale—ൽ ആയിരുന്നിരിക്കണം. Major Scale—ൽ കർബാനചൊല്ലുന്നരീതി കയറിപ്പററിയത് അടുത്ത കാലങ്ങളിലാണ്. ഇപ്പോൾ ഇറങ്ങുന്ന Cassette കൾ കേട്ടാൽ, ഈ രീതിയിലാണ് കൂടുതൽ ഉപയോഗിക്കുന്നത്. കൂടാതെ ഒരു വൈദികൻ ചൊല്ലുന്നതുപോലെതന്നെ മററൊരു വൈദികനും ചൊല്ലിയാൽ അത്രഭംഗിയല്ലല്ലൊ. അതുകൊണ്ട് ഒരു വൈദികൻ ചൊല്ലി റിക്കാർഡ് ചെയ്ത കാസററിൽനിന്നും രണ്ടാമതിറക്കുന്നത് വ്യത്യസ്തമാകുവാൻ കുറച്ചുകൂടി കൃത്രിമരീതിയിൽ കുർബാന ചൊല്ലുവാൻശ്രമിക്കുന്നു. (വൈദികർ തന്നെയാണോ ഇത് സ്ററുഡിയോയിൽ പോയിരുന്ന് ചൊല്ലുന്നത് എന്നുപോലും സംശയിക്കുന്നു.) അതുകൊണ്ട് കൂടുതൽ കാസററുകൾ ഇറങ്ങുംതോറും കൂടുതൽ കൃത്രിമ രീതിയിൽ കുർബാനചൊല്ലുന്നു. ഇതുമൂലം നമ്മുടെ പഴയരീതിയിൽ നിന്നും കുർബാന ചൊല്ലുന്ന രീതിക്ക് വ്യത്യാസമുണ്ടാകുന്നു.

## 4. സുറിയാനിസംഗീതം ക്ഷയിച്ചുപോകുന്നു

നമുക്ക് പാരമ്പര്യമായി ലഭിച്ചിട്ടുള്ള ആരാധനാഗീതം—സുറിയാനി സംഗീതമാണ്. ഇവ ഏററവും മനോഹരമായ സംഗീതമാണ്. ലോകത്തിൽ ഏററവും നല്ല സംഗീതം ഗ്രീക്കു സംഗീതമാണ് എന്ന് അവർ അവകാശപ്പെടുമെങ്കിൽ—സുറിയാനി സംഗീതത്തിന്റെ മാധുര്യം എന്തെന്ന് അവർ ഗ്രഹിച്ചിട്ടില്ലെന്നെ എനിക്കു പറയുവാനുള്ളു. ഒരു സമൂഹാരാധനക്ക് ഏററവും നല്ല സംഗീതമാണ് സുറിയാനി സംഗീതം ഗ്രീക്കു സഭയിലെപ്പോലെ തന്നെ '8' രാഗങ്ങളായി ഇവ ഉപയോഗിക്കുന്നു. ഓരോ ആഴ്ചകളിലും ഓരോ പെരുന്നാളുകളിലും ഉപയോഗിക്കുന്നതിന് പ്രത്യേക നിയമങ്ങളുണ്ട്. സന്തോഷത്തിന്റെ അവസരത്തിലും സന്താപത്തിന്റെ അവസരത്തിലും യഥോചിതം ഉപയോഗിക്കുവാൻ ഇവ പര്യാപ്തമാണ് വളരെ മനോഹരങ്ങളായ ഈ പാട്ടുകൾ ഭംഗിയായി, ഒരേ ശ്രുതിയിൽ പാടിയാൽ ഇത്രയും മനോഹരങ്ങളായ ഗാനങ്ങൾ ഇല്ലെന്നുതന്നെ പറയാം. നമ്മുടെ സഭയിൽ 'നമസ്ക്കാരം എത്തിക്കുക' എന്നു പതിവുള്ളതിനാൽ സാധാരണയായി പാട്ടിന്റെ താളമോ ശ്രുതിയോ രാഗമോ അല്ല പ്രശ്നം മറിച്ച് കൃത്യസമയത്തിനുള്ളിൽ എങ്ങനെയെങ്കിലും നമസ്ക്കാരം തികക്കണം—എന്നു

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**









Mathew Varughese, Koipuram.

# ശതാഭിഷിക്തനായ പ. ബാവാതിരുമേനി

മനുഷ്യൻ പ്രവൃത്തികളാൽ അറിയപ്പെടുന്നു; പ്രതികരണങ്ങളാൽ കൂടുതലായും— A man is known by actions but better by reactions എന്നു പറയാറുണ്ട്. ശതാഭിഷേകത്തിൽ ശോഭിച്ചു നിൽക്കുന്ന സഭാധിപനെ സംബന്ധിച്ചിടത്തോളം ഇത് അന്വർത്ഥമാണ്. 1990 മാർച്ച് 27—ാം തീയതി 84—ാം ജന്മദിനത്തിലെത്തിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ ജീവിതം ഈ നൂററാണ്ടു മുഴുവൻ നിറഞ്ഞുനിൽക്കുന്നു.

ഇരുപതാം നൂററാണ്ട് പിറന്ന് 7 വർഷം കഴിഞ്ഞ് കോട്ടയം വട്ടക്കുന്നേൽ കുടുംബത്തിൽ ജനിച്ച തിരുമേനി 21—ാം നൂററാണ്ട് മനുഷ്യവംശത്തിന് കാഴ്ചവെച്ചേക്കാവുന്ന കാര്യങ്ങളിലേക്കും കടന്നു ചിന്തിക്കാറുണ്ട്. ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം ഒരു നൂററാണ്ട് ചരിത്രത്തിന് ഊടും പാവും നൽകിയതിൽ ആ വന്ദ്യപിതാവിന് വലിയ പങ്കുണ്ട്. സമ്മിശ്രങ്ങളായ അനുഭവങ്ങളുടെ ആവർത്തനങ്ങൾ തന്നെസഭയ്ക്കുണ്ടായി. അവയിൽ തിരുമേനിയുടെ പ്രവർത്തനവും പ്രേരണയും ചരിത്രസംഭവങ്ങളായി മാറി. വ്യക്തിയെ അറിയുവാനും അറിവിന്റെ മാനവും മാന്യതയും ബോദ്ധ്യമാകുവാനുമിടയായി— ശ്രീ മാത്യൂസ് മുതൽ മാർതോമാ മാത്യൂസ് പ്രഥമൻ വരെയുള്ള പ്രവർത്തനങ്ങളിലൂടെ.

വൈദീക പഠനത്തിന്റെ ഉന്നതമാനം കുറിക്കുന്ന ബി. ഡി. ഡിഗ്രി പഠനത്തിന് പട്ടക്കാർ പോലും വിരളമായി പൊയ്ക്കൊണ്ടിരുന്ന ആ കാലത്ത് വട്ടക്കുന്നേൽ കുരിയൻ കത്തനാർ തന്റെ ഇളയ മകൻ മാത്യൂസിനെ കൽക്കട്ടയിലെ ബിഷപ്സ് കോളേജിലേക്കയച്ചു. 1936—ൽ അദ്ദേഹം ബി. ഡി. ഡിഗ്രിയുമായി കോട്ടയത്ത് തിരിച്ചെത്തി. പിന്നീട് ഒരു ദശവർഷവും കൂടി കഴിഞ്ഞാണ് വൈദിക വൃത്തിയുടെ പ്രഥമപഥത്തിലേക്ക് കടന്നുവന്നത്. പരിശുദ്ധാത്മാവിന്റെ കൈവെപ്പിനുള്ള ആ കാൽവെയ്പ് ചരിത്രം കുറിക്കുന്ന ഒന്നായിരുന്നു. അനേകർ ഇന്നും ആദരവോടെ ഓർക്കുന്ന ചെറിയമഠത്തിൽ സ്കറിയാ മല്പാന്റെ

---

ള്ള രീതിയായതിനാൽ നമ്മുടെ ആരാധനകളിൽ അത്രമാത്രം ഹൃദ്യത മററുള്ളവർക്ക് ദർശിക്കുവാൻ പ്രയാസമായിരിക്കും. അപ്പോഴായിരിക്കും പുതിയ രീതിയിൽ ഒരാൾ പള്ളിയിൽ പാട്ട് പാടുന്നത്. അതിനെ മുക്തകണ്ഠം പ്രശംസിച്ചത് പിന്നെ എല്ലാം പുതിയ രീതിയകുന്നു. ഇങ്ങനെ നമ്മുടെ പള്ളികളിൽ എല്ലാ പാട്ടുകളും പുതിയ രാഗങ്ങളിൽ, താളങ്ങളിൽ പാടുന്നു. ഈ പുതിയ രീതികൾ ഉപയോഗിക്കരുത് എന്നല്ല ഇതുകൊണ്ട് വിപക്ഷിക്കുന്നത്, മറിച്ച് ഈ പുതിയ രീതികളിൽ 'ഭക്തിരസ'ത്തിന് പ്രാധാന്യം ഉണ്ടോ? എന്നുള്ളതാണ്. ഭക്തിരസ പ്രധാനങ്ങളല്ലാത്ത പാട്ടുകൾ നമ്മുടെ ആരാധനയിൽ ഉപയോഗിക്കുന്നത് തെററാണ്. ഉദാഹരണമായി പുതുതായി ഇറങ്ങുന്ന കുർബാന കാസററുകളിലെ 'അൻപുടയോനെ' എന്ന ഗാനം തന്നെയെടുത്താൽ, ചിലത് പോപ്പ് സംഗീതത്തെ വെല്ലുന്ന തരത്തിലുള്ളതാണ്. അതിൽ ഭക്തിരസത്തിനു അശേഷം സ്ഥാനമില്ല. മരണവീട്ടിൽ—എന്തതിശയമെ എന്ന പാട്ടുപാടുന്നതും വിവാഹപന്തലിൽ ദു:ഖത്തിന്റെ പാനപാത്രം.... എന്ന പാട്ടും പാടുന്നതിനു തുല്യമാണിത്. കർത്താവിന്റെ കഷ്ടാനുഭവത്തെ ഓർക്കുന്നതായ അവസരത്തിൽ അതിനുപററിയ പാട്ടുമാത്രം ഉപയോഗിക്കാവൂ. പക്ഷെ പുതിയ കാസററു കച്ചവടം കൊണ്ടു പററുന്നത്—ഒരാൾ അൻപുടയോനേ........എന്ന പാട്ട് ഒരു വിധത്തിൽ ഇറക്കിയെങ്കിൽ മറെറാരാൾ ആ ഈണത്തെക്കാൾ ഒന്നുകൂടി കൃത്രിമ വേലകൾ ചെയ്തു വേറെ ഒരു രീതിയിൽ പാടുന്നു. ഇങ്ങനെ ഉണ്ടാകുന്നതുകൊണ്ട് നമ്മുടെ ആരാധനാ സംഗീതത്തിന്റെ മൂല്യം കുറഞ്ഞുപോകുന്നു. പുതിയ പാട്ടുകൾ ഉണ്ടാക്കുന്നത് തെററാണ് എന്ന് ഇതിൽ നിന്നും വിപക്ഷിക്കപ്പെടുന്നില്ല. എന്നാൽ പുതിയ ഒരു രീതി ഉണ്ടാക്കിയാൽ അത് ആരാധനക്ക് ഉപയോഗിക്കുവാൻ തക്കവണ്ണം, പള്ളിയിൽ നില്ക്കുന്ന ജനത്തിന്റെ ഹൃദയത്തെ ദൈവത്തിങ്കലേക്ക് കൊണ്ടുചെല്ലുവാൻ സാധിക്കുന്നില്ല എങ്കിൽ അങ്ങനെയുള്ള പാട്ടുകൾ ഉപയോഗിക്കരുത്. പുതിയ കാസററുകൾ ഇറക്കുമ്പോൾ പുതിയ രീതികൾ ഉണ്ടാകുന്നു. സഭ അംഗീകരിച്ചാലും ഇല്ലെങ്കിലും ഈ രാഗങ്ങൾ പല ഗായകസംഘങ്ങളും ആലപിക്കുവാനും തുടങ്ങും. ഇങ്ങനെ വരുന്നതുകൊണ്ട് പല പള്ളികളിലും പല വിധത്തിൽ ആരാധനകൾ നടക്കുന്നു. നമ്മുടെ സഭാസംഗീതം ക്ഷയിക്കുവാനും തുടങ്ങുന്നു. പിതാക്കന്മാർ നമ്മെ ഭരമേല്പിച്ച ഈ വിലയേറിയ സമ്പത്ത് നമ്മൾ നശിപ്പിക്കരുത്.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പോലും അറിയാതെ ഇങ്ങനെ കുർബാനകൾ കാസററിലാക്കി വില്ക്കുന്നത് കഴിവതും നിരുത്സാഹപ്പെടുത്തിയില്ലെങ്കിൽ, അനതി വിദൂര ഭാവിയിൽ നമ്മുടെ വിശുദ്ധ കുർബാന മറെറാരു രൂപത്തിലും ഭാവത്തിലും രീതിയിലും ആയിരിക്കും എന്നതിനു രണ്ടു പക്ഷമില്ല.

യും പുണ്യസ്മരണയ്ക്കർഹനായ ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെയും ഉൾക്കാഴ്ചയും പ്രേരണയും അതിലുണ്ടായിരുന്നു—വിലപ്പെട്ട അനുഭവങ്ങൾ അന്നും ഇന്നും. ബാവാതിരുമേനിയെ സന്ദർശിക്കാനെത്തുന്നവർ അദ്ദേഹത്തെ കാണുന്നതിനു മുൻപുതന്നെ കാണുന്നത് ഈ പിതാക്കന്മാരെയായിരിക്കും (സന്ദർശകമുറിയിൽ അവരുടെ പടമുണ്ട്) ഭാവിയിൽ മല്പാൻേറയും കാതോലിക്കായുടേയും സ്ഥാനങ്ങളിൽ കരുത്തോടെയിരിക്കുവാൻ ഉത്തമനായ ഒരുത്തൻ മാത്യൂസിലുണ്ടെന്ന് അവർ മനസിലാക്കി.

ഒട്ടേറെക്കാര്യങ്ങളുടെ നേതൃത്വം ഒരേസമയം അനായാസേന ഫലവത്തായി തുടരുവാൻ ബാവാതിരുമേനിയ്ക്കുള്ള നിപുണതയും ദൃഢതയും ആവ്യക്തിത്വത്തിൻെറ പ്രത്യേകതയാണ്. അവയിൽ ഏതാനും കാര്യങ്ങൾ മാത്രമേ എടുത്തുപറയുന്നുള്ളു. ധന്യനായ മല്പാനിൽ നിന്ന് ഉദാരമായി ലഭിച്ചതും ഉന്നതവിദ്യാഭ്യാസം കൊണ്ടും ഉയർന്ന സ്വതന്ത്ര ചിന്തകൊണ്ടും ആർജ്ജിച്ചതുമായ വിജ്ഞാനമത്രയും മല്പാനെന്ന നിലയിൽ വൈദിക വിദ്യാർത്ഥികൾക്ക് പകർത്തിക്കൊടുത്തു. കാൽനൂററാണ്ടുകാലം പഴയസെമിനാരിയിൽ തെളിഞ്ഞുനിന്ന ശിക്ഷണവും ശബ്ദവും തിരുമേനിയിലെ മല്പാൻെറ മേന്മയെ തെളിയിച്ചിട്ടുണ്ട്. ശുഷ്ക

## എം. ററി. പോൾ. സഭാസെക്രട്ടറി

മായിരുന്ന ആരാധനാ സാഹിത്യത്തെ സംപുഷ്ടമാക്കുവാനും വിവർത്തനങ്ങളിലൂടെ പ്രചുരമാക്കുവാനും ഈ കാലയളവ് നല്ലപോലെ പ്രയോജനപ്പെടുത്തി.

1953–ൽ മാർ അത്താനാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതുവരെ സെമിനാരി പ്രിൻസിപ്പലായി തുടർന്നു. പിന്നീട് സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്തുനിന്ന് സഭാ സാരഥിയുടെ സരണിയിലേക്ക് നീങ്ങേണ്ടിവന്നു. ആദ്യമായി ബാഹ്യകേരള ഭദ്രാസനത്തിൻെറ ചുമതലയാണ് അദ്ദേഹത്തിന് നൽകിയത്. കേരളത്തിനുപുറത്തു പ്രധാന പട്ടണങ്ങളിലുള്ള ഏതാനും പള്ളികളും ചില സ്ഥലങ്ങളിലെ കോൺഗ്രിഗേഷനുകളുമായിരുന്നു ഈ സംവിധാനത്തിലുൾപ്പെട്ടിരുന്നത്. ബാഹ്യകേരള ഭദ്രാസനത്തിൻെറ പ്രഥമ മെത്രാപ്പോലീത്താ ആയിരുന്ന അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമനസിലെ ദീർഘവീക്ഷണം മാർ അത്താനാസ്യോസ് മനസിലാക്കി 'കേരളം വളരുന്നു' മലനാടുകൾക്കപ്പുറവും. ഈ ഭദ്രാസനത്തിൻെറ വളർച്ച തിരുമേനി മനസിൽ കണ്ടു. ലോകത്തെമ്പാടും മലങ്കര സഭയുടെ മക്കൾ കടന്നുപോകുന്നത് അദ്ദേഹം വീക്ഷിച്ചു. അതിൻെറ വളർച്ചയ്ക്കായി ഉററു ശ്രമിച്ചു. ഇന്നത്തെ ബാഹ്യകേരള ഭദ്രാസനങ്ങളുടെ രൂപവും ഭാവവും തിരുമേനിയുടെ ശ്രമകരവും ശ്രദ്ധേയവുമായ പരിശ്രമത്തിൻെറ മുതൽക്കൂട്ടാണ്. ബാഹ്യകേരള ഭദ്രാസനം അതിൻെറ ബാല്യാരിഷ്ടതകൾ നീങ്ങി വളർന്ന് മദ്രാസ്, കൽക്കട്ട, ബോംബെ, ഡൽഹി, അമേരിക്ക എന്നീ ഭദ്രാസനങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. മലങ്കരസഭയുടെ ദൗത്യം കടലുകൾക്കപ്പുറം എത്തിക്കുവാനും അവിടെ നിന്ന് കൈത്താങ്ങലുകൾ ഇവിടേയ്ക്കു കടന്നു വരുവാനും ഇന്ന് അതെത്രയോ സഹായകരമായിരിക്കുന്നു. ലണ്ടൻ ആസ്ഥാനമായി മറെറാരു ഭദ്രാസനവും കൂടി ആസന്നഭാവിയിൽ ഉണ്ടായേക്കാം.

പൗരസ്ത്യ ദൈവശാസ്ത്രത്തിൻെറ ആഴവും പാശ്ചാത്യവേദശാസ്ത്രത്തിൻെറ പരപ്പും വിവേചിച്ചെടുക്കുവാനുള്ള ബാവാതിരുമേനിയുടെ വൈദഗ്ധ്യം ശ്രദ്ധേയമാണ്. ഭാരതത്തിലെ മതധർമ്മങ്ങളുടെ മർമ്മവും അവിടത്തേയ്ക്കു മന:പാഠമാണ്. തൈരിൽ നിന്ന് വെണ്ണ കടഞ്ഞെടുക്കുന്നതുപോലെ ആചാരാനുഷ്ടാനങ്ങളുടെ മിശ്രിതത്തിൽ നിന്ന് വെണ്മ വേർതിരിച്ചെടുക്കുവാനും അവയുടെ യഥാസ്ഥാനം നിർണ്ണയിക്കുവാനും പ്രയാസമില്ല. കൗതുകത്തോടെ കാനോനുകളുടെ ഊരാക്കുടുക്കുകൾ അഴിക്കുന്ന തിരുമേനി പ്രപഞ്ചശാസ്ത്രം മുതൽ ആധുനിക ശാസ്ത്രവികാസങ്ങൾ വരെ വിലയിരുത്തുകയും ആനുകാലിക സംഭവങ്ങളെ ഗവേഷകൻെറ താൽപര്യത്തോടെ നിരീക്ഷിക്കുകയും ചെയ്യും.

എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ ഓർത്തഡോക്സ് സഭയുടെ പങ്കാളിത്തവും നേതൃത്വവും അനുദിനം അഭിനന്ദിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. റോമൻ കത്തോലിക്കാ സഭയുമായും ഇതര ഓർത്തഡോക്സ് സഭകളുമായുള്ള അടുപ്പവും ആലോചനകളും ഐക്യവേദിയുടെ പുതിയ കമാനങ്ങൾ തന്നെ ഉയർത്തിയിട്ടുണ്ട്. കൂടെക്കൂടെയുള്ള പരസ്പര സന്ദർശനങ്ങളും കൂടിയാലോചനകളും ധന്യമായ വാഗ്ദാനങ്ങൾക്ക് വഴിയൊരുക്കുന്നു. ബാവാതിരുമേനിയുടെ ധിഷണാവൈഭവും ആഗോള ക്രൈസ്തവ നേതൃത്വവും അംഗീകരിച്ച് ഇന്ത്യയിലും വിദേശത്തുമുള്ള സഭകളും സ്ഥാപനങ്ങളും വിവിധ ബഹുമതികളും പ്രശംസകളും നൽകിയിട്ടുണ്ട്. ലോകവ്യാപകമായ ക്ഷേമത്തിൻെറയും യശസിൻേറയും നിലനിൽപ്പിലുള്ള തിരുമേനിയുടെ അതീവതാൽപര്യത്തിൻെറ അംഗീകാരമാണ് റഷ്യയിൽ നടന്ന അഖിലലോക സർവ്വമത സമ്മേളനത്തിൻെറ രക്ഷാധികാരിയും ലോകനിരായുധീകരണ സമ്മേളനത്തിൻെറ അദ്ധ്യക്ഷനായും തെരഞ്ഞെടുക്കപ്പെട്ടത്.

അന്യരാജ്യങ്ങളിൽ നിന്ന് ഔദാര്യം ചോദിക്കുക എന്ന പതിവിൽ നിന്നുയർന്ന് മലങ്കരസഭയുടെ വിനീതമായ സഹായഹസ്തം ആപൽഘട്ടങ്ങളിൽ ആന്ധ്രായും ഭോപ്പാലും കടന്ന് ആഫ്രിക്കയും അർമ്മേനിയായും വരെ എത്തിയത് തിരുമേനിയുടെ ആഹ്വാനമനുസരിച്ചാണ്. മലങ്കരസഭ വകയായുള്ള 16 കോളേജുകളും 17 ആസ്പത്രികളും വിദ്യയുടേയും ശുശ്രൂഷയുടേയും നികേതനങ്ങ

# ബൈബിൾ നാമകോശം (തുടർച്ച)

ഫാ. ഡാനിയേൽ എൻ. വറുഗീസ്

എം. എ., ബി. എഡ്., എം. ററി. എച്ച്.

## പൗലോസ് N. T

ഏഷ്യാമൈനറിലുള്ള സിസിലിയായുടെ തലസ്ഥാനമായിരുന്ന തർസോസിൽ ജനിച്ചു. ആദ്യ നാമം ശൗൽ. തർസോസിലും പിന്നീട് യരുശലേമിലും വിദ്യാഭ്യാസം നടത്തി. യരുശലേമിൽ ഗമാലിയേലിന്റെ കീഴിൽ അഭ്യസനം നടത്തി റബിയായി. ക്രിസ്തുവിന്റെ അനുയായികളെ പീഡിപ്പിക്കുന്നതിനുവേണ്ടി ജീവിതത്തിന്റെ ആദ്യകാലഘട്ടം വിനിയോഗിച്ചു. എന്നാൽ ദമസ്ക്കോസിലേക്കു പോകുന്നവഴി തനിക്കു ലഭിച്ച ക്രിസ്തുവിന്റെ ദർശനം തന്റെ ജീവിതപാതയിലും ലോകഗതിയിലും വ്യതിയാനമുണ്ടാക്കി. പുറജാതികളുടെ അപ്പോസ്തലനായി തന്നെ നിയമിച്ചുകൊണ്ടുള്ള യേശുക്രിസ്തുവിന്റെ ശബ്ദം അവൻ കേട്ടു. ആ നിമിഷം മുതൽ ക്രിസ്തുവിന്റെ സുവിശേഷം അറിയപ്പെടുന്ന ലോകരാഷ്ട്രങ്ങളിൽ എത്തിക്കുന്നതിനുള്ള മഹത്തായ യജ്ഞത്തിൽ തന്റെ ജീവിതം പൂർണ്ണമായി സമർപ്പിച്ചു. ലോകത്തിലെ ആദ്യത്തെ സഞ്ചാര സുവിശേഷകൻ. സുവിശേഷം പ്രഘോഷിച്ചുകൊണ്ട് മൂന്നു മിഷനറിയാത്രകൾ നടത്തി. ഏഷ്യാമൈനർ, മാസിഡോണിയാ, ഗ്രീസ് തുടങ്ങിയ ഭൂവിഭാഗങ്ങളിൽ സഭകൾ സ്ഥാപിച്ചു. എന്നാൽ തന്റെ ലക്ഷ്യത്തിന് പൂർണ്ണത നേടിയത് റോമിൽവച്ചുള്ള തന്റെ അറസ്ററിനും ജയിലിലടയ്ക്കലിനും ശേഷമാണ്. ജയിലിൽനിന്നും തന്റെ സ്വാധീനം ലോകമാസകലം വ്യാപിച്ചു. പുതിയനിയമത്തിലെ പതിനാല് ലേഖനങ്ങൾ പൗലോസ് എഴുതിയിട്ടുള്ളതാണ്. ക്രൈസ്തവചിന്തകന്മാരിലും വേദശാസ്ത്രജ്ഞന്മാരിലും പ്രഥമൻ. (അപ്പോസ്തലപ്രവൃത്തികൾ)

---

ളായി നീങ്ങിക്കൊണ്ടിരിക്കുന്നു. സേവനത്തിന്റെ പുതിയ സരണികളും അവയ്ക്കുള്ള സ്രോതസുകളും കണ്ടെത്തുന്നതിൽ ഇന്ന് യുവസഹജമായ ഉത്സാഹത്തിലാണ്.

1975–ൽ ആണ് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ മലങ്കര മെത്രാപ്പോലീത്തായായും വി. മാർതോമാ ശ്ളീഹായുടെ സിംഹാസനത്തിന്മേൽ പൗരസ്ത്യ കാതോലിക്കായായും സ്ഥാനാരോഹണം ചെയ്തത്. സമാധാനത്തിന്റെ പനിമഞ്ഞിലും സംഘർഷത്തിന്റെ കൊടുങ്കാററിലും സഭാനൗകയെ നയിക്കുക എന്നുള്ളത് ഒരു പ്രത്യേക അനുഭവമാണ്. ഒരാളുടെ വളർച്ചയും തളർച്ചയും തിരിച്ചറിയുന്നത് ഇതുപോലുള്ള അവസരങ്ങളിലാണല്ലോ. മലങ്കര സഭയുടെ വിഷമകരമായ കാലങ്ങളിൽ കൂടുതൽ കരുത്തേറിയ നേതാക്കളെ ലഭിക്കുമെന്നുള്ള പ്രത്യേകത അതിനുണ്ട്. സഭയുടെ സ്വാതന്ത്ര്യത്തിന്റേയും സ്വയം ശീർഷകത്തിന്റേയുംമേൽ തള്ളിക്കയറി വന്ന ഓളങ്ങളിൽ നൗകയുടെ നങ്കൂരമിറക്കുന്ന നൈപുണ്യം തിരുമേനി നല്ലതുപോലെ വ്യക്തമാക്കിയിട്ടുണ്ട്. കുലീനത്വമേറിയ സമീപനത്തോടും പ്രശംസനീയമായ ദൃഢനിശ്ചയത്തോടുംകൂടിത്തന്നെ അകലെ നിൽക്കുമ്പോൾ ഉരുക്കിന്റെ കാഠിന്യം തോന്നുമെങ്കിലും അടുത്തു വരുമ്പോൾ അതിന് മിനുസവും മനസിലാകും. ആർത്തരെ കാണുമ്പോൾ മെഴുകുപോലെ ഉരുകുന്ന മനസുമുണ്ട്. അടുത്തറിയുന്നവർ തിരിച്ചറിയുന്നു പ്രവൃത്തികളിൽകൂടിയും പ്രതികരണങ്ങളിൽകൂടിയും.

ചർച്ചാസമിതികളിലാണ് തിരുമേനിയുടെ പാടവം ശരിക്കും പുറത്തുവരുന്നത്. ഈദൃശ്യ സന്ദർഭങ്ങളിൽ ഏററവും കുറച്ചു സംസാരിക്കുന്നത് അദ്ദേഹമാണ്. ഒരു മണിക്കൂർ ഒട്ടേറേപ്പേർ സംസാരിച്ചുകൂട്ടുന്നത് ഒരു മിനിട്ടുകൊണ്ട് അതിലെ നെല്ലു. പതിരും തിരിച്ച് കാണിക്കും. അതതിന്റെ അവസാന വാക്കുമായിരിക്കും. ഇന്ന് തിരുമേനി പ്രസിഡൻറുപദം അലങ്കരിക്കുന്ന മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മററിയുടെ അംഗത്വം 45 വർഷം മുമ്പാരംഭിച്ചതാണ്.

ഒരു കാലത്ത് ഇംഗ്ളീഷുകാർ ലണ്ടനിലിരുന്നുകൊണ്ട് സൂര്യനസ്തമിക്കാത്ത രാജ്യം ഭരിച്ചിരുന്നുവെങ്കിൽ ഇന്ന് പൗരസ്ത്യസഭയുടെ കാതോലിക്കാ കോട്ടയത്തിരുന്ന് ആസ്ഥാനമാക്കി കിഴക്കും പടിഞ്ഞാറും വ്യാപിച്ചുകിടക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദൈവാരാധനയ്ക്കും മനുഷ്യശുശ്രൂഷയ്ക്കും നേതൃത്വം നൽകുന്നു.

ജോലിയുടേയും പ്രശ്നങ്ങളുടേയും മദ്ധ്യേ ആണെങ്കിലും തന്റെ സഭാമക്കളെ ദൈവതിരുമുമ്പാകെ വച്ചുകൊണ്ട് അവരുടെ പ്രസ്ഥാനങ്ങളെ പേരെടുത്തു പറഞ്ഞ് അവ ധന്യമായിത്തീരുന്നതിന് ഏറെനേരം പ്രാർത്ഥിക്കുവാൻ സമയം കണ്ടെത്തുന്നു. സഭയെ വളർത്തിയതിൽ ദൈവത്തിനു കൃതജ്ഞത അർപ്പിക്കുന്നു. അനുഭവമേറിയ അനർഘനിമിഷങ്ങളായി അവ മാറുന്നു. ഇവയുടെ ഒക്കെയും പ്രതീകമാണ് നമ്മുടെ പരിശുദ്ധ ബാവാ ബസേലിയോസ് മാർ തോമ്മാ മത്യൂസ് പ്രഥമൻ തിരുമേനി.



## പ്രവാചകൻ

ദൈവത്തിന്റെ വക്താവ്. വരുവാനിരിക്കുന്ന കാര്യങ്ങളെപ്പററി മുൻകൂട്ടി അറിയിക്കുക, ചുമതലകളെ ബോദ്ധ്യപ്പെടുത്തുക, തെററുകളെ ചൂണ്ടിക്കാണിക്കുക തുടങ്ങി ദൈവത്തിൽനിന്നുള്ള സന്ദേശം കൊണ്ടുവരികയും അറിയിക്കുകയും ചെയ്യുന്നവൻ. (ആവർത്തന പുസ്തകം 18:18)

## പ്രിസ്ക്കില്ല N. T.

അക്വിലാസിന്റെ ഭാര്യ. ക്രിസ്തു വിശ്വാസ പ്രചരണത്തിനായി ഭർത്താവിനോടുകൂടെ സഞ്ചരിച്ച് അവന്റെ വേലയിൽ സഹായിച്ചു. പൗലോസിനു വളരെ മതിപ്പുണ്ടായിരുന്ന ഒരു സഭാപ്രവർത്തക. (അപ്പോ. 18:1–3; 18:26; റോമർ 16:3; 2 തിമൊ. 4:19)

## പ്രൊഖൊരൊസ് N. T.

വിധവകളെ ശുശ്രൂഷിക്കുന്നതിനായി കർത്താവിന്റെ ശിഷ്യന്മാർ തെരഞ്ഞെടുത്ത ഏഴു പേരിൽ ഒരുവൻ. (അപ്പോ. 6:5)

## ഫനൂവേൽ N. T.

ഹന്നാ പ്രവാചകിയുടെ പിതാവ് (ലൂക്കോസ് 2:36)

## ഫറവോ O. T.

ഈജിപ്ററിലെ (മിസ്രയിം) രാജാക്കന്മാരുടെ സ്ഥാനപ്പേര്. പഴയനിയമത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ചില ഫറവോന്മാരുടെ പേരുകൾ: ശീശക് (1 രാജാ. 14:25–26); നെഖോ. (2 രാജാ) 23, 29); ഫറവോൻ–ഹോഫ്ര (യിരമ്യാവ് 44:30.

## ഫിലിപ്യർ N. T.

മക്കദോന്യയിലെ ഫിലിപ്പിയിൽ താമസിച്ചിരുന്നവർ. പൗലോസ് തന്റെ രണ്ടാമത്തെ മിഷനറിയാത്രയിൽ അവരുടെയിടയിൽ ഒരു സഭ സ്ഥാപിച്ചു. അവർക്ക് പൗലോസ് എഴുതുന്ന ഒരെഴുത്ത് പുതിയനിയമത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

## ഫിനെഹാസ് O. T.

i) അഹരോന്റെ മകനായ എലെയാസറിന്റെ മകൻ. ദൈവത്തിനുവേണ്ടി തീഷ്ണതയുള്ളവനും വിഗ്രഹാരാധനക്കാരെ തകർക്കുന്നവനുമാകയാൽ ദൈവം മോശയിൽകൂടെ അവന് നിത്യ പൗരോഹിത്യം നൽകി. (സംഖ്യാ. 25:1–18)

ii) ഏലിയുടെ മകൻ. ഫെലിസ്ത്യർ യിസ്രായേല്യരെ യുദ്ധത്തിൽ തോൽപ്പിച്ച് ദൈവത്തിന്റെ പെട്ടകം പിടിച്ചെടുത്തതിനുശേഷം നടത്തിയ മഹാ സംഹാരത്തിൽ ഫിനെഹാസ് കൊല്ലപ്പെട്ടു. (1 ശമുവേൽ 4:11)

## ഫിലേമോൻ N. T.

പൗലോസിനാൽ മതപരിവർത്തനം ചെയ്യപ്പെട്ട ഒരു കൊലോസ്യക്കാരൻ. ഫിലേമോന്റെ അടിമയായ ഒനേസിമോസിനെ കർത്താവിൽ തന്റെ സഹോദരനായി സ്വീകരിച്ചുകൊള്ളണമെന്നു കാണിച്ച് പൗലോസ് ഫിലേമോന് എഴുതുന്ന ഒരെഴുത്ത് പുതിയനിയമഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. (ഫിലേമോൻ)

## ഫീലിപ്പോസ് N. T.

1. ഗലീലയുടെ കിഴക്കും വടക്കുകിഴക്കു ഭാഗങ്ങളും ഉൾപ്പെട്ടുകിടന്ന പ്രദേശങ്ങളിലെ ഭരണാധികാരിയായി (Tetrarch) റോമാ ചക്രവർത്തി നിയമിച്ചിരുന്നയാൾ. ഹെരോദാവിന്റെയും ഹെരോദിയാസിന്റെയും മകളായ ശലോമിയെ വിവാഹം കഴിച്ചു. കൈസര്യ–ഫിലിപ്പൈ എന്ന പട്ടണം പണിയിച്ചു. മനുഷ്യരോട് ദയയും നീതിയും കാണിച്ച ഒരു ഭരണാധികാരിയായി ഇദ്ദേഹത്തെ ചരിത്രം സാക്ഷിക്കുന്നു. (ലൂക്കോസ് 3:1)

2. കർത്താവിന്റെ 12 അപ്പോസ്തലന്മാരിൽ ഒരുവൻ. പത്രോസും അന്ത്രെയോസും താമസിച്ചിരുന്ന പട്ടണമായ ബത്ത്സെയിദയിൽനി

# ലിഖിതവും അലിഖിതവുമായ സഭാപാരമ്പര്യം

തിരുവിതാംകോട് കെ. സി. ഗീവർഗീസ് റമ്പാൻ
(M. A. (History), M. A. (Politics) B. D., S. T. M.)

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം 'അപ്പോസ്തലന്മാർ യരുശലേമിൽനിന്നു പുറപ്പെട്ട് യേശുക്രിസ്തുവിനെക്കുറിച്ച് പ്രസംഗിക്കുകയും പ്രവചനത്തെ അവർക്കു മനസിലാക്കിക്കൊടുക്കുകയും ചെയ്തതുവരെ യേശുക്രിസ്തുവിനെക്കുറിച്ച് യാതൊന്നും കേട്ടിട്ടില്ലാത്ത ജാതികൾ വിശ്വാസവും സന്തോഷവുംകൊണ്ട് നിറഞ്ഞ് അവരുടെ ബിംബങ്ങളെ ദൂരെ എറിഞ്ഞിട്ട് സൃഷ്ടിയല്ലാത്തവനായ ദൈവത്തിനുവേണ്ടി യേശുക്രിസ്തുവിൽ ആത്മാർപ്പണം ചെയ്തു'. (Justin Martyr: Apology I–49) യേശുക്രിസ്തുവിലുള്ള വിശ്വാസം പ്രചരിപ്പിക്കുന്നതിന് 'തിരുവെഴുത്തുകൾ' എന്ന് കർത്താവും ശ്ലീഹന്മാരും പരാമർശിച്ചിട്ടുള്ള യഹൂദമതഗ്രന്ഥമായ ഇന്നത്തെ നമ്മുടെ പഴയനിയമ പുസ്തകങ്ങൾ അല്ലാതെ ശ്ലീഹന്മാർക്ക് വേറെ യാതൊന്നും ആശ്രയിക്കാൻ ഉണ്ടായിരുന്നില്ല. 'ഞാൻ എങ്ങും ഏതു സഭയിലും ഉപദേശിക്കുന്നതുപോലെ ക്രിസ്തുവിലുള്ള എന്റെ വഴികൾ അവൻ നിങ്ങളെ ഓർമ്മിപ്പിക്കും' (1 കൊരിന്ത്യർ 4:17) എന്ന് വി. പൗലോസ് ശ്ലീഹാ തീമോഥെയോസിനെക്കുറിച്ച് ഉൽബോധിപ്പിക്കുന്നു. അഭിമുഖമായ ഉപദേശത്തിൽ കൂടിയാണ് സഭ വളർന്നത്. 'ഞാൻ വേഗത്തിൽ നിന്റെ അടുക്കൽ വരും എന്ന് ആശിക്കുന്നു. താമസിച്ചുപോയാലോ സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദേവാലയത്തിൽ നടക്കേണ്ടുന്നത് എങ്ങനെയെന്ന് നീ അറിയേണ്ടുന്നതിന് (1 തീമോഥി 3:14–15) ലേഖനങ്ങളെ മുഖാന്തിരമാക്കി. 'വി. പ്രവാചകന്മാർ മുൻപറഞ്ഞ വചനങ്ങളും നിങ്ങളുടെ അപ്പോസ്തലന്മാർ മുഖാന്തിരം കർത്താവും രക്ഷിതാവും ആയവൻ തന്ന കല്പനകളും ഓർത്തുകൊള്ളണം' (2 പത്രോസ് 3:2) എന്ന് വി. പത്രോസ് ശ്ലീഹായും ആജ്ഞാപിക്കുന്നു. 'എങ്കിലും കടലാസിലും മഷികൊണ്ടും എഴുതുവാൻ എനിക്കു മനസില്ല. നിങ്ങളുടെ സന്തോഷം പൂർണ്ണമാകേണ്ടുന്നതിന് നിങ്ങളുടെ അടുക്കൽ വന്ന് മുഖാമുഖമായി സംസാരിപ്പാൻ ആഗ്രഹിക്കുന്നു' എന്ന് വി. യോഹന്നാൻ ശ്ലീഹാ തന്റെ രണ്ടാം ലേഖനത്തിലും, 'എഴുതി അയപ്പാൻ പലതും ഉണ്ടായിരുന്നു എങ്കിലും, മഷിയും തൂവലുംകൊണ്ട് എഴുതുവാൻ എനിക്കു മനസില്ല. വേഗത്തിൽ നിന്നെ കാണ്മാൻ ആശിക്കുന്നു. അപ്പോൾ നമുക്ക് മുഖാമുഖമായി സംസാരിക്കാം' എന്ന് തന്റെ മൂന്നാം ലേഖനത്തി

---

ന്നുള്ളവൻ. നഥനയേലിനെ യേശുവിന്റെയടുത്ത് കൂട്ടിക്കൊണ്ടുവന്നയാൾ. അയ്യായിരം പുരുഷന്മാരെ ഭക്ഷണം കൊടുത്തു തൃപ്തിപ്പെടുത്തിയ സംഭവത്തിൽ യേശുവിന്റെ സഹായിയായി പ്രവർത്തിച്ചു. യേശുവിന്റെ അവസാനത്തെ യെരുശലേം പ്രവേശനകാലത്ത് അവനെ കാണാനായി വന്നയവനരെ അക്കാര്യത്തിൽ സഹായിച്ചത് ഫീലിപ്പോസാണ്. യേശുവിന്റെ പുനരുത്ഥാനശേഷം യെരുശലേമിലേക്ക് മടങ്ങിവന്ന് മാളികമുറിയിൽ പാർത്ത ചെറിയ ഗ്രൂപ്പിൽ ഫീലിപ്പോസും ഉണ്ടായിരുന്നു. (മത്തായി 10:3; യോഹ. 1:43–51; 6:5, 6; 12:20–23; അപ്പൊ. 1:13)

3. ആദിമസഭ തെരഞ്ഞെടുത്ത ഏഴു സഭാശുശ്രൂഷകരിൽ (ശെമ്മാശ്ശന്മാർ) ഒരുവൻ. ക്രിസ്തുവിന്റെ സുവിശേഷം ശമര്യയിൽ പ്രസംഗിക്കയും, അതിശയങ്ങൾ കാണിക്കുകയും, അനേകരെ സഭയിലേക്കു കൊണ്ടുവരികയും ചെയ്തു. ഫീലിപ്പോസിനാൽ മതപരിവർത്തനം ചെയ്യപ്പെട്ടവരിൽ എത്യോപ്യാക്കാരൻ ഷണ്ഡനും, ശമര്യ പട്ടണത്തിൽ താമസിച്ചിരുന്ന ഇന്ദ്രജാലക്കാരൻ ശീമോനും ഉൾപ്പെടുന്നു. (അപ്പോ. 6:5; 8:4–8, 8:9–40; 21:8)

## ഫെലിസ്ത്യർ O. T.

തെക്കെ പലസ്തീൻ നാടിന്റെ പടിഞ്ഞാറെ തീരത്ത് ക്രേത്ത (Crete) യിൽനിന്നും കുടിയേറിപ്പാർത്തവരെന്നു കരുതപ്പെടുന്ന ഒരു പഴയ വംശക്കാർ. ഇവർ എപ്പോഴും യിസ്രായേല്യരുടെ ബദ്ധശത്രുക്കളായി വർത്തിച്ചു. (പുറപ്പാട് 13:17; 1 ശമുവേൽ 31:1–7; 17:19)

## ഫേബ N. T.

ആദിമസഭകളിലൊന്നായ കെംക്രെയ സഭയിലെ ഒരു ശുശ്രൂഷക്കാരി (deaconess).

## ഫൊയ്നിക്യർ N. T.

പലസ്തീൻ നാടിന്റെ വടക്കുപടിഞ്ഞാറെ അതിർത്തിയിൽ ഏതാണ്ട് 125 മൈൽ നീളം 20 മൈൽ വീതിയിൽ കിടന്നിരുന്ന ഒരു ഭൂവിഭാഗമായ ഫൊയ്നീക്യയിൽ താമസിച്ചിരുന്നവർ. ഫൊയ്നീക്യയുടെ ഇപ്പോഴത്തെ പേർ ലെബാനോൻ എന്നാണ്. ആഹാബ് രാജാവിന്റെ ഭാര്യ ഈസേബെൽ ഈ പ്രദേശത്തുകാരിയാണ്. ആദ്യമായി അക്ഷരമാല ഉണ്ടാക്കിയത് ഫൊയ്നീക്യരാണെന്നു പറയപ്പെടുന്നു. (അപ്പൊ. 21: 2; മർക്കോസ് 7: 26; 1 രാജാ. 16: 31)



ലും പറയുന്നു. 'കർത്താവ് താൻ പറഞ്ഞുതുടങ്ങിയതും ദൈവം അടയാളങ്ങളാലും അത്ഭുതങ്ങളാലും വിവിധ വീര്യപ്രവർത്തികളാലും തന്റെ ഇഷ്ടപ്രകാരം പരിശുദ്ധാത്മാവിനെ നൽകിക്കൊണ്ട് സാക്ഷി നിന്നതും കേട്ടവർ നമുക്ക് ഉപദേശിച്ചുതന്നതുമായ രക്ഷ' (എബ്രായ 1:8–4) എന്ന് എബ്രായ ലേഖനകർത്താവ് പരാമർശിക്കുമ്പോൾ വാമൊഴിയായി നൽകിയ ഉപദേശത്തെയാണ് സൂചിപ്പിക്കുന്നത്.

വിവിധ സ്ഥലങ്ങളിലായി സഭയുടെ വേര് പടർന്നു വ്യാപിച്ചതിനാൽ ഓരോ സ്ഥലത്തും ഉണ്ടാകുന്ന പ്രശ്നങ്ങൾ നേരിൽ കണ്ടറിയുന്നതിനും അഭിമുഖമായി പ്രശ്നം പരിഹരിക്കുന്നതിനും സാധ്യമല്ലാതെ വരുമ്പോൾ ലേഖനങ്ങൾമൂലം വി. പൗലൂസ് ശ്ലീഹാ വിശ്വാസത്തെ പരിരക്ഷിച്ചുകൊണ്ടിരുന്നു. അങ്ങനെയുള്ള രീതി നിമിത്തമാണ് 'സഹോദരന്മാരെ നിങ്ങൾ ഉറച്ചുനിന്ന്, ഞങ്ങൾ വാക്കിനാലോ, ലേഖനത്താലോ ഉപദേശിച്ചുതന്ന പ്രമാണങ്ങളെ മുറുകെ പിടിച്ചുകൊൾവിൻ' (2 തെസലോനിക്യർ 2:15) എന്ന് വി. ശ്ലീഹാ ആഹ്വാനം ചെയ്യുന്നത്. ഇപ്രകാരം ശ്ലീഹാ എഴുതിയ ലേഖനങ്ങൾ 'തിരുവെഴുത്തുകൾ'ക്ക് കൊടുക്കുന്ന പ്രാധാന്യത്തോടുകൂടി ആദിമസഭ സ്വീകരിച്ചിരുന്നു. 'നമ്മുടെ പ്രിയ സഹോദരനായ പൗലൂസും തനിക്കു ലഭിച്ച ജ്ഞാനത്തിനു തക്കവണ്ണം നിങ്ങൾക്കും ഇതിനെക്കുറിച്ച് എഴുതീട്ടുണ്ടല്ലൊ....അറിവില്ലാത്തവരും അസ്ഥിരന്മാരുമായവർ ശേഷം തിരുവെഴുത്തുകളെപോലെ അതും കോട്ടിക്കളയുന്നു' (2 പത്രോസ് 3:15–16) എന്ന് വി. പത്രോസ് ശ്ലീഹാ സാക്ഷിക്കുന്നു.

സഭയുടെ വളർച്ചയുടെ ആരംഭത്തിൽ എഴുതപ്പെട്ടവയും എഴുതപ്പെടാത്തവയുമായ മാദ്ധ്യമങ്ങളിൽകൂടി വിശ്വാസത്തിന്റെ അടിത്തറ ശ്ലീഹന്മാർ പാകി ഉറപ്പിച്ചുകൊണ്ടിരുന്നു. കർത്താവിന്റെ ശിഷ്യനായ യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനും, സ്മർന്നായിലെ എപ്പിസ്കോപ്പായും ആയിരുന്ന വി. പോളിക്കർപ്പോസിന്റെ സഹപാഠി ആയിരുന്ന പേപ്പിയാസ് എഴുതിയ 'കർത്താവിന്റെ അരുളപ്പാടിന്റെ വ്യാഖ്യാനം' Expositions of the Oracles of the Lord) എന്ന പ്രബന്ധത്തിൽ, വിശ്വാസരൂപീകരണത്തിന് അദ്ദേഹം അവലംബിച്ച മാർഗ്ഗങ്ങൾ വിവരിക്കുന്നുണ്ട്. 'മൂപ്പന്മാരുടെ അനുഗാമികളിൽ ആരെയെങ്കിലും കണ്ടാൽ, മൂപ്പന്മാരുടെ വചനങ്ങളെക്കുറിച്ച് സൂഷ്മമായി തിരക്കും. അന്ത്രയോസ് എന്തു പറഞ്ഞു? പത്രോസോ, പീലിപ്പോസോ, തോമസോ, യാക്കോബോ, യോഹന്നാനോ, മത്തായിയോ, അല്ലെങ്കിൽ കർത്താവിന്റെ ശിഷ്യന്മാരിൽ ആരെങ്കിലുമോ എന്താണു പറഞ്ഞിട്ടുള്ളത് എന്നു ഞാൻ സൂഷ്മമായി അന്വേഷിക്കും. ജീവനുളവാക്കുന്നതും ഹൃദയസ്പർശികളുമായ വാക്കുകളിൽനിന്ന് ലഭിക്കുന്നതുപോലെയുള്ള പ്രയോജനം പുസ്തകങ്ങളിൽ നിന്ന് കിട്ടിയിട്ടുണ്ടെന്ന് ഞാൻ വിചാരിക്കുന്നില്ല'. (Quoted in Eusebius:

ഇവരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊള്ളുന്നു










ഒരു വിശ്വാസി, K. S. A.

Eccl. History, Vol. 3,39) എന്ന് അദ്ദേഹം പറയുന്നു.

ഇങ്ങനെ പ്രബലപ്പെട്ടുകൊണ്ടിരുന്ന സമകാലികപ്രവണതയുടെ പൂർത്തീകരണം 'വിശ്വാസത്തിന്റെ അടിസ്ഥാനവും തൂണും ആയിരിക്കേണ്ടുന്നതിന് ആദ്യം വാമൊഴിയാൽ നൽകുകയും ദൈവഹിതത്താൽ ആയത് പിൽക്കാലത്ത് എഴുതപ്പെടുകയും ചെയ്ത സുവിശേഷകർത്താക്കളിൽ നിന്നല്ലാതെ നമ്മുടെ രക്ഷയുടെ രൂപരേഖ വേറൊരുവനിൽനിന്നും ലഭിച്ചിട്ടില്ല' എന്ന് വി. ഐറേനിയസ് (Against Heresies, Book III: 1:1) സാക്ഷ്യപ്പെടുത്തുന്നു.

ഒന്നാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി 'രക്ഷയുടെ രൂപരേഖ' പുതിയനിയമ പുസ്തകങ്ങളായി പരിഗണിക്കപ്പെട്ടിരുന്നു. വി. പൗലൂസ് ശ്ലീഹാ തന്നെയും, യഹൂദമതഗ്രന്ഥങ്ങൾക്ക് 'പഴയനിയമം (2 കൊരിന്ത്യർ 3:14) എന്ന പേര് കൊടുത്തിട്ടുണ്ട്. 'പഴയത്' 'പുതിയത്' എന്ന വാക്കുകൾ താരതമ്യ വാക്കുകളാകയാൽ പുതിയത് ഇല്ലെങ്കിൽ പഴയതും, പഴയതില്ലെങ്കിൽ പുതിയതും അർത്ഥപുഷ്ടിയുള്ളതല്ലെന്നുള്ള താത്വികവാദം നിഷേധിക്കപ്പെടുവാൻ സാധ്യമല്ലാത്തതുകൊണ്ട് പുതിയനിയമം എന്ന പേര് സമൂഹമദ്ധ്യേ മനസിലാക്കിക്കൊണ്ടിരുന്നു എന്ന് വിചാരിക്കുന്നതിൽ തെററില്ല. ജസ്ററിൻ മാർട്ട്യരുടെ കാലത്ത് നാലു സുവിശേഷങ്ങൾ 'വൃത്താന്തക്കുറിപ്പുകൾ' (Memoirs) എന്ന പേരിൽ പ്രചാരത്തിൽ ഉണ്ടായിരുന്നു. (Justin Martyr: Apology I:66) അലക്സന്ത്രിയായിലെ പ. ക്ലെമൻറ്, മത്തായി 5:27 ഉദ്ധരിച്ചുകൊണ്ട് അതിനു പുതിയനിയമം എന്ന പേര് കൊടുത്തിരിക്കുന്നു. (Clement of Alexandria: on Marriage, 11:71)

രണ്ടാം നൂററാണ്ടിന്റെ അവസാനത്തിൽ നിലവിൽ ഉണ്ടായിരുന്നു എന്ന് പണ്ഡിതലോകം വിചാരിക്കുന്ന മുററോറിയൻ കാനോനിൽ സഭ സ്വീകരിച്ചിരുന്ന പുതിയനിയമ പുസ്തകങ്ങളുടെ പട്ടിക കൊടുത്തിട്ടുണ്ട്. എ. ഡി. 367–ൽ പ. അത്താനാസിയോസ് സഭകൾക്ക് അയച്ച 'ഉയർപ്പിന്റെ സന്ദേശ ലേഖനത്തിൽ' (Easter Letter) പുതിയനിയമത്തിൽ ഉള്ള 27 പുസ്തകങ്ങളുടെ പേര് നൽകിയിട്ടുണ്ട്. എ. ഡി. 393–ൽ ഹിപ്പോയിൽ കൂടിയ സുന്നഹദോസും 397–ൽ കാർത്തേജിൽ കൂടിയ സുന്നഹദോസും പ്രാദേശിക ആവശ്യത്തിനായി പുതിയനിയമപുസ്തകങ്ങൾ ഏതൊക്കെയാണെന്ന് നിർവചിച്ചിട്ടുണ്ട്. ഈ തീരുമാനങ്ങളിലൊന്നും പുതിയനിയമപുസ്തകങ്ങളുടെ കാര്യത്തിൽ ഐകരൂപ്യം കാണുന്നില്ല. എങ്കിലും ധ്യാനത്തിനും ആരാധനയ്ക്കുമായി വ്യക്തിപരമായും സമൂഹമായും ഉപയോഗിച്ചുകൊണ്ടിരുന്ന പുസ്തകങ്ങളിൽനിന്ന് അപ്പോസ്തലന്മാരുടെയോ അവരുടെ സന്തതസഹചാരികളുടെയോ ഗ്രന്ഥകർത്തൃത്വം അനിഷേധ്യമായി സ്ഥാപിക്കപ്പെടാവുന്നവയെ മാത്രം പുതിയനിയമ കാനോനിൽ ഉൾപ്പെടുത്തിയും സന്ദേഹമുള്ളവയെ തിരസ്കരിച്ചും വേദപുസ്തകത്തെ അംഗീകരിക്കുന്നതിനുള്ള സഭയുടെ അധികാരത്തെ സ്ഥാപിച്ചു. അങ്ങനെയാണ് സഭയുടെ ഉപയോഗത്തിലിരുന്ന 'അപ്പോസ്തലന്മാരുടെ ഉപദേശങ്ങൾ' (Didache) തുടങ്ങിയവ പുതിയനിയമഗണത്തിൽ നിന്നും തള്ളപ്പെട്ടത്.

ഈ കാനോനീകരണപ്രക്രിയയെക്കുറിച്ച്, അഞ്ചാം നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്ന വി. ആഗസ്തീനോസ് 'സാർവ്വത്രിക സഭയുടെ അധികാരത്താൽ അംഗീകരിക്കപ്പെട്ടില്ലെങ്കിൽ സുവിശേഷഗ്രന്ഥങ്ങളിൽ ഞാൻ വിശ്വസിക്കുകയില്ലായിരുന്നു' എന്നും 'സഭയുടെ നിർദ്ദേശം അനുസരിച്ചാണ് ഞാൻ സുവിശേഷഗ്രന്ഥങ്ങളിൽ വിശ്വസിക്കുന്നത്'' എന്നും മണിക്കേയ വിശ്വാസവിപരീതത്തിനെതിരായി എഴുതിയ പുസ്തകത്തിൽ ശക്തിയായി ഉൽഘോഷിക്കുന്നുണ്ട്. 'സഭ നിങ്ങൾക്കു നൽകിയിരിക്കുന്നതായ തിരുവെഴുത്തുകളിൽനിന്ന് ഉരുത്തിരിഞ്ഞിട്ടുള്ളതായ കാര്യങ്ങൾ മാത്രമെ വിശ്വാസം പഠിക്കുമ്പോഴും, അംഗീകരിച്ച് ആചരിക്കുമ്പോഴും സ്വീകരിക്കാവൂ' എന്നും, 'പഴയനിയമത്തിലും പുതിയനിയമത്തിലും ഉള്ള പുസ്തകങ്ങൾ ഏതൊക്കെ ആണെന്ന് സഭയിൽനിന്നും സൂക്ഷ്മമായി അറിയുകയും വേണം' എന്നും യരുശലേമിലെ വി. കൂറിലോസും അനുശാസിക്കുന്നു. (Cyril: Catechetical Lectures IV, 33)

സത്യവിശ്വാസത്തിന്റെ നിലനിൽപ്പിനുവേണ്ടി സഭ വിവേചനബുദ്ധ്യാ ക്രോഡീകരിച്ച പുതിയനിയമത്തോടൊപ്പം വി. പൗലൂസ് ശ്ലീഹാ തെസ്സലോന്യർക്കുള്ള രണ്ടാം ലേഖനത്തിൽ നിർദ്ദേശിച്ചിട്ടുള്ള വാമൊഴിയായ ഉപദേശം തലമുറകൾ കടന്നിട്ട് സഭാവിശ്വാസത്തിന്റെ ആണിക്കല്ലുകളിൽ ഒന്നായി രൂപം പ്രാപിച്ചിരുന്നു. ഈ വാമൊഴികളെയാണ് 'അപ്പോസ്തോലിക പാരമ്പര്യം' എന്നോ, 'പാരമ്പര്യം' എന്നു മാത്രമോ പൂർവീക സഭാപിതാക്കന്മാരുടെ എഴുത്തുകളിൽ സൂചിപ്പിച്ചിട്ടുള്ളത്. 'അപ്പോസ്തലന്മാർ ആദ്യംമുതൽ ആജ്ഞാപിച്ചിട്ടുള്ളതും സഭയിൽ രൂഢമൂലമായിട്ടുള്ളതും കാലാനുഗതമായി ക്രമപ്രകാരം നിലനിന്നിട്ട് ഇപ്പോൾ നാം ആചരിച്ചുവരുന്നതുമായ കാര്യങ്ങൾക്കാണ് പാരമ്പര്യം' എന്ന് കൈസറിയായിലെ വലിയ മാർ ബസേലിയോസ് നിർവചനം നൽകിയിരിക്കുന്നത്. (Basil: On the Spirit, Ch. 29, 71.) 'സഭയുടെ വിശ്വാസത്തെ സംബന്ധിച്ചിടത്തോളം എഴുതപ്പെട്ടിട്ടുള്ളതും (പുതിയനിയമം) എഴുതപ്പെടാത്തതും (പാരമ്പര്യം) ആയ കാര്യങ്ങൾക്ക് ഒരുപോലെ പ്രാധാന്യം ഉണ്ട്' എന്ന് അനുശാസിച്ചിട്ടുണ്ട്. (Basil; Ibid 27:66)

ഈ അപ്പോസ്തല പാരമ്പര്യം കലർപ്പുകൂടാതെ സൂക്ഷിക്കുന്നതിനുവേണ്ടിയാണ് വി. പൗലൂസ് ശ്ലീഹാ, 'മൂപ്പന്മാർ' (Elders - Presbyters, കശ്ശീശാ) എന്ന പേരിൽ ആദിമസഭയിൽ അറിയപ്പെട്ടിരുന്ന പൗരോഹിത്യവൃന്ദത്തെ നിയമിച്ചത്. തന്റെ പ്രവർത്തനഫലമായി നാനാഭാഗങ്ങളിൽ ഉടലെടുത്ത സഭാംഗങ്ങളുടെ മേൽനോട്ടത്തിനായി

‘കൈവെപ്പിനാൽ നിന്നിലുള്ള ദൈവത്തിന്റെ കൃപാവരം ജ്വലിപ്പിക്കണം.’ (2 തീമോ. 1:6; 4:14) എന്ന് പ. ശ്ലീഹാ തീമോഥയോസിനെ ഓർമ്മിപ്പിച്ച ശേഷം ‘നീ പല സാക്ഷികളുടെ മുമ്പാകെ എന്നോട് കേട്ടതെല്ലാം മററുള്ളവരെ ഉപദേശിപ്പാൻ സമർത്ഥരായ വിശ്വസ്ത മനുഷ്യരെ ഭരമേൽപ്പിക്കുക’ (2 തീമോ. 2:2) എന്നു കല്പിച്ചത് താൻ സ്ഥാപിച്ച സഭകളിൽ അപ്പോസ്തോലിക പാരമ്പര്യം നിലനിർത്തിയിട്ട് സത്യവിശ്വാസ സംരക്ഷണം യഥാസ്ഥാനപ്പെടുത്തുന്നതിനായിട്ടുള്ള ഒരു ഉപാധിയായിട്ടായിരുന്നു. പിന്നെയും ‘ഞാൻ ക്രേത്തയിൽ നിന്നെ വിട്ടേച്ചുപോന്നത് ശേഷിച്ച കാര്യങ്ങളെ ക്രമത്തിലാക്കേണ്ടുന്നതിനും ഞാൻ നിന്നോട് ആജ്ഞാപിച്ചതുപോലെ പട്ടണംതോറും മൂപ്പന്മാരെ (കശ്ശീശന്മാരെ) ആക്കിവെക്കേണ്ടുന്നതിനും തന്നെ’ (തീത്തൂസ് 1:5) എന്ന് തീത്തൂസിനോട് കല്പിക്കുന്നതിൽ നിന്നും സഭാവിശ്വാസത്തിന്റെ നൈർമ്മല്യം കാത്തുസൂക്ഷിക്കുവാൻ പൗരോഹിത്യ പിൻതുടർച്ച അനിവാര്യമാണെന്ന് ശ്ലീഹാ വിശ്വസിച്ചിരുന്നു എന്നു തെളിയുന്നു. ‘പട്ടണങ്ങളിലും ഗ്രാമങ്ങളിലും നടത്തിയ പ്രേഷിതവേലയുടെ ആദ്യഫലങ്ങളിൽനിന്ന് പിൽക്കാലത്ത് വിശ്വസിക്കാനിരിക്കുന്നവരുടെ മേൽനോട്ടം വഹിക്കുന്നതിനുവേണ്ടി ആത്മാവ് സാക്ഷ്യപ്പെടുത്തിയവരിൽനിന്ന് എപ്പിസ്കോപ്പന്മാരായും ശെമ്മാശന്മാരായും നിയമിച്ചു’ (Epistle to Corinthians, 42) എന്ന് റോമിലെ ക്ലെമന്റ് എന്ന പിതാവ് സാക്ഷീകരിക്കുന്നു.

പ്രാദേശികതലത്തിൽ വിശ്വാസത്തെ പരിരക്ഷിക്കുന്നതിനുള്ള പൗരോഹിത്യ ചുമതല കാലക്രമത്തിൽ പ്രാദേശികാതിർത്തികൾക്കപ്പുറം കടന്നുചെല്ലുന്നതിനിടയായി. A. D, 51–ൽ കൂടിയതും സഭയുടെ ആദ്യ സുന്നഹദോസ് എന്ന് വ്യവഹരിക്കപ്പെടുന്നതുമായ യരുശലേം സുന്നഹദോസ് ഇതിന് ആരംഭമിട്ടു. ജാതികളിൽനിന്ന് ക്രിസ്ത്യാനികളാകുന്നവർക്ക് പരിച്ഛേദന എന്ന യഹൂദകർമ്മം ആവശ്യമാണോ എന്നും മററുമുള്ള പ്രശ്നങ്ങൾ ചർച്ചചെയ്ത് അന്തിമ തീരുമാനം എടുത്തത് യരുശലേമിലായിരുന്നു. (അപ്പോ. പ്രവർത്തി 15) അപ്പോസ്തോലികമായ ഈ പാരമ്പര്യം ശിഥിലീകരണത്തിൽ നിന്നും സഭയെ രക്ഷിക്കുമെന്നുള്ള അനുഭവജ്ഞാനത്താലാണ്, ‘അപ്പോസ്തോലന്മാർ തന്നെയും ഒന്നും എഴുത്തുമുഖേന പരിഹാരനിർദ്ദേശം ചെയ്തിട്ടില്ലെങ്കിൽ സഭകളുടെ ചുമതല ഭരമേല്പിച്ചുകൊടുത്തിട്ടുള്ളവരിൽ നിന്നുള്ള പാരമ്പര്യം അവലംബിക്കുക’ (Irenaeus op. cit., iii:5,8) എന്നും അതുകൊണ്ടും സാധിക്കുന്നില്ല എങ്കിൽ ‘അപ്പോസ്തോല




## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

മർക്കോ. 5:19–ന്റെ വെളിച്ചത്തിൽ കർത്താവു ചെയ്ത നന്മകളെക്കുറിച്ച് അനുഭവസാക്ഷ്യം പറയരുതോ?

ഉമ്മൻ മാത്യു, സൗദി അറേബ്യ.

ഗദറദേശത്തെ ഭൂതഗ്രസ്ഥൻ സൗഖ്യം പ്രാപിച്ചപ്പോൾ കർത്താവിനെ പിൻപററാൻ ആഗ്രഹിച്ചു. അതനുവദിക്കാതെ 'വീട്ടിൽ നിനക്കുള്ളവരുടെ അടുക്കൽ ചെന്നു....പ്രസ്താവിക്ക' എന്ന് കർത്താവു പറഞ്ഞു. അവൻ ചെന്നു നാട്ടിലെല്ലാം ഘോഷിച്ചു. എല്ലാവരും ആശ്ചര്യപ്പെട്ടു. ഇന്നത്തെ അനുഭവസാക്ഷി പറച്ചിൽ മററുള്ളവരെ ആശ്ചര്യപ്പെടുത്തുന്നുണ്ടോ. പലപ്പോഴും അവരവരെക്കുറിച്ചുതന്നെയുള്ള സാക്ഷിപറച്ചിൽ ആകുന്നില്ലേ? മീററിംഗിലാണോ ഗദറദേശക്കാരൻ സാക്ഷി പറഞ്ഞത്. വ്യക്തിപരമായി കണ്ടവരോടും പറഞ്ഞു കാണുകയില്ലേ. ഭക്തിയുടെ ആഴം നമ്മുടെ വാക്കിൽകൂടിയല്ലാതെ നല്ല പെരുമാററത്തിൽ കൂടെയും മററുള്ളവർ കണ്ടു കർത്താവിനെ മഹത്വപ്പെടുത്തുമെങ്കിൽ എത്ര നല്ലത്. സാക്ഷി പറയാമോ പാടില്ലയോ എന്നതല്ല, സാക്ഷിയായി ജീവിക്കുവാൻ സാധിക്കുന്നുവോ എന്നതാണ് പ്രധാന ചോദ്യം.

പൗലോസ് മിഷണറിയാത്രയിൽ സന്ദർശിച്ച സ്ഥലങ്ങൾ ഇപ്പോൾ ഏതെല്ലാം പേരിൽ അറിയപ്പെടുന്നു. (Do)

തെസലോനിക്യാ, കൊരിന്ത്, ക്രേത്ത മുതലായ പല പേരുകളും ഇന്നും അതേ പേരിൽ അറിയപ്പെടുന്നു. മുസ്ലീമുകൾ പിടിച്ചടക്കിയ തുർക്കിയിലും മററും പല പേരുകളും മാററപ്പെട്ടു. ഒരു Map-ന്റെ സഹായത്തോടെ അവ കണ്ടുപിടിക്കാവുന്നതാണ്.

a) 'മോശയെപ്പോലെ ഒരു പ്രവാചകൻ' എന്ന് ആവർത്തനപ്പുസ്തകത്തിൽ പറഞ്ഞിരിക്കുന്നത് യേശുവിനെക്കുറിച്ചാണോ.

b) പഴയനിയമം അംഗീകരിക്കുന്ന ഓർത്തഡോക്സ് സഭയ്ക്ക് ത്രിത്വവിശ്വാസം എങ്ങനെയുണ്ടായി.

ജി. ജോൺ, കുവൈററ്.

a) 1989 കഷ്ടാനുഭവയാഴ്ചയെ തുടർന്ന് കുവൈററിൽ രണ്ടാഴ്ച ചെലവഴിച്ചപ്പോൾ മുസ്ലീമുകളുടെ propaganda ഒരു Video tape-വഴി കാണുവാനിടയായി. മോശയെപ്പോലെ ഒരു പ്രവാചകൻ യേശു അല്ല മഹമ്മദാണെന്നതായിരുന്നു ഒരു പ്രസംഗവിഷയം. ആ പ്രസംഗകൻ ചിലരെയെങ്കിലും തെററിക്കുമെന്നു തോന്നിയതിനാൽ ഈ രണ്ടു ചോദ്യങ്ങൾക്ക് വിശദമായി ഉത്തരമെഴുതുന്നു. 1) ആവ. 18:15 മഹമ്മദിനെക്കുറിച്ചാണെന്ന് യഹൂദമതപണ്ഡിതന്മാരോ ക്രിസ്ത്യാനികളോ പറഞ്ഞിട്ടില്ല. 2) അത് യേശുക്രിസ്തുവിനെക്കുറിച്ചാണെന്നു പുതിയനിയമത്തിൽ വ്യക്തം (അ. പ്ര. 3:22, 7:37). പത്രോസും സ്തേഫാനോസും ഒരേ അർത്ഥത്തിൽ അതു വ്യാഖ്യാനിച്ചു. 3) വി. ഖുറാനിൽ 'മോശയെപ്പോലെ ഒരു പ്രവാചകൻ' എന്നു മഹമ്മദിനെ പറയുന്നില്ല. 4) മോശ ന്യായപ്രമാണം നൽകിയതുപോലെ യേശു സുവിശേഷം നൽകി എന്നതാണ് സത്യം. 5) യേശു പ്രവാചകൻ എന്നു പുതിയനിയമത്തിൽ പല ഭാഗത്തും ഉണ്ട്. (മത്താ. 14:5; മർക്കോ. 6:15; ലൂ. 7:16; യോഹ. 4:19) 6) അതാതു മതഗ്രന്ഥത്തെ വ്യാഖ്യാനിക്കേണ്ടത് അതാതു മതവിശ്വാസികളാണ്. മശിഹായെക്കുറിച്ചുള്ള പ്രവചനം മഹമ്മദിനെക്കുറിച്ചാണെന്ന് വ്യാഖ്യാനിക്കുവാൻ മഹമ്മദീയ പണ്ഡിതന്മാർക്ക് സാധിക്കുമെങ്കിലും അത് മററാരും സ്വീകരിക്കയില്ല.

b. 1) വി. ത്രിത്വം പഴയനിയമത്തിൽ വിശദമായില്ലാത്തതിനാൽ ക്രിസ്ത്യാനികൾ ത്രിത്വം വിശ്വസിക്കരുതെന്ന് പറയുന്നത് ക്രിസ്ത്യാനികളുടെ മതഗ്രന്ഥം പുതിയനിയമമാണെന്നറിയാത്തവരാണ്. പഴയനിയമത്തിൽ ഭാഗം ഭാഗമായി മാത്രമെ വെളിപാടുള്ളു (എബ്രാ. 1:1). ദൈവസമ്പൂർണ്ണത ദേഹരൂപത്തിൽ വസിച്ചത് ക്രിസ്തുവിൽ മാത്രമാണ് (കൊലോ. 2:9) 2) വി. ത്രിത്വവിശ്വാസികൾ അല്ലാതെ 'ദൈവം സ്നേഹമാകു

---

ന്മാർ സന്തതസഹവാസം പുലർത്തിയിരുന്ന സഭകളുമായി ആശയവിനിമയം നടത്തി പ്രസക്തങ്ങളായ പ്രശ്നങ്ങൾക്ക് സുനിശ്ചിതവും സുവ്യക്തവുമായ പരിഹാരം നേടാവുന്നതാണ് (op. cit iii, 4.1) എന്നും വി. ഐറേനിയസ് അനുശാസിക്കുന്നത്.

ഈ പാരമ്പര്യം മനസിൽ വെച്ചുകൊണ്ടായിരിക്കാം നൂററാണ്ടുകൾക്കുശേഷം മാഴ്സേലസ് എന്ന വേദവിപരീതിയുടെ അനുയായികളെ ഈജിപ്ററിലെ സഭ വീണ്ടും സ്വീകരിച്ചപ്പോൾ പ. ബസേലിയോസ് അവരെ ശാസിക്കുന്നത്. 'പിതാക്കന്മാരാൽ ഭരമേല്പിക്കപ്പെട്ടിട്ടുള്ള സത്യവിശ്വാസം നിലനിർത്തുന്നതിന് ദൈവകരുണയാൽ ഈ പൂർവ ദേശത്ത് നിങ്ങൾ മാത്രമല്ല ഉള്ളത്; നിങ്ങളുമായി വിശ്വാസത്തിന്റെ ഐക്യതയിൽ ബന്ധപ്പെട്ടതും നിഖ്യാ വിശ്വാസപ്രമാണത്തെ മുറുകെ പിടിക്കുന്ന പലരും വേറെ ഉണ്ടെന്നുള്ള കാര്യം നിങ്ങൾ സ്മരിക്കേണ്ടതായിരുന്നു. ലോകമാസകലമുള്ള എല്ലാ സഭകളെയും ബാധിക്കുന്ന കാര്യങ്ങൾക്ക് തീരുമാനമെടുക്കുന്നതിനു മുമ്പായി മററുള്ള സഭകളുമായി ഗൗരവമായും ശാന്തമായും ആലോചിക്കേണ്ടതായിരുന്നു.' (Basil: Letters 265) എന്ന് ഓർമ്മിപ്പിക്കുന്നു.

(തുടരും)

# ACCEPTANCE OF FOREIGN CONTRIBUTIONS OR FOREIGN HOSPITALITY

K. GEORGE PHILIP, CHARTERED ACCOUNTANT, TRIVANDRUM

Many institutions, associations, orgainsations and other units of our Church are accepting foreign contributions for their various recurring and non-recurring requirements. Most of the projects promoted by our Church are directly or indirectly aided by bodies like WCC, Congregations, Foreign Trusts, Foreign Individuals etc. The acceptance of such foreign contributions and the utilization thereof governed by The Foreign Contribution (Regulation) Act, 1976.

The Foreign Contribution (Regulation) Act, 1976 (here-after called the Act) was enacted by the Parliament in 1976 with the main object to regulate the acceptance and utilization of foreign contribution or foreign hospitality by certain persons or associations or voluntary organisations. This is a small enactment with a big purpose.

## What is foreign contribution ?

According to Section 2 (c) of the Act, foreign contribution means donations and delivery or transfer made by any foreign source of any article or currency. This covers delivery or transfer made by any foreign source directly or through any person who has received such contribution from a foreign source. In other words, even if a contribution is received from an Indian donor, whether such donor received the amount as foreign contribution has to be ascertained. Foreign hospitality is defined in Section 2 (d) of the Act as any offer (except a purely casual one) made by a foreign source for providing a person with the cost of travel to any foreign country with free board, lodging or medical treatment. The source of the contribution needs to be foreign to come under the purview of the Act. An Indian citizen resident abroad, cannot be treated as a foreign source. Thus, it follows that a donation, delivery or transfer from a non-resident Indian does not became a foreign contribution and, therefore, falls outside the scope of the Act.

## Registration of Associations

An association having a definite cultural, economic, educational, religious or social programme shall register itself with the Home Ministry of the Central Government prior to receiving any foreign contribution. An application for registration is to be sent

---

ന്നു' എന്ന് വിശ്വസിക്കാനോ തെളിയിക്കാനോ സാദ്ധ്യമല്ല. മാററമില്ലാത്ത ദൈവം നിത്യം സ്നേഹം പങ്കിട്ടത് താൻ ത്രിത്വമാകയാലാണ്. 3) ഇസ്ലാം മതത്തിൽ അള്ളാഹുവിനു മാത്രമല്ല തെററിക്കൂടായ്മ; വി. ഖുറാനും മഹമ്മദിനും ഉണ്ട്. അതിനാൽ അപ്രമാദിത്വം ദൈവത്തിനു മാത്രമാകയാൽ ത്രിത്വദാഹം ഇസ്ലാമിലുമുണ്ട്. 4) ത്രിയേകദൈവം മൂന്നു ദൈവങ്ങളാണെന്ന് ക്രിസ്ത്യാനികൾ പഠിപ്പിക്കുന്നില്ല. ഏകത്വത്തിൽ ത്രിത്വവും ത്രിത്വത്തിൽ ഏകത്വവുമുള്ള ഒരു കുടുംബം പോലെയാണ് ദൈവം എന്നു ചിന്തിക്കുന്നതും അതിന്റെ രഹസ്യം മനസിലാക്കാൻ തുണയ്ക്കും. 5) ഹിന്ദുമതത്തിൽ ത്രിമൂർത്തികളിലും ബ്രഹ്മനിലും ഉള്ള വിശ്വാസം ഒന്നിക്കുന്നതാണ് ത്രിത്വവിശ്വാസം. 6) എല്ലാ മതങ്ങളെയും ഒന്നിപ്പിക്കാവുന്ന ഏകവിശ്വാസം ത്രിത്വമാണ്.

7) 'ത്രിയേകദൈവം എല്ലാവർക്കും ദൈവം
ഹിന്ദുവിനും മുസൽമാനും
ശ്രീയാർന്ന ദൈവം സ്നേഹാബ്ധി തന്നെ
നിത്യസത്യ സ്നേഹരൂപി'

'ഞാനാകുന്നവൻ ഞാനാകുന്നു' അർത്ഥം (Do)

പുറപ്പാട് 3:14 നോക്കുക. ദൈവത്തെ ദൈവത്തോടല്ലാതെ മററാരോടും ഉപമിക്കാവതല്ല എന്നാണർത്ഥം. യേശുക്രിസ്തു ദൈവമാകയാൽ 'ഞാൻ ആകുന്നവൻ' ആരെപ്പോലെയാകുന്നു എന്നറിയണമെങ്കിൽ യേശുക്രിസ്തുവിനെ അറിയണം. (യോഹ. 1:18; 10:30) കൂടാതെ 'പുത്രനെ കണ്ടവൻ പിതാവിനെയും കണ്ടു'.

'ഞാൻ വാതിൽ ആകുന്നു; വഴിയും സത്യവും ജീവനും ആകുന്നു; നല്ല ഇടയൻ ആകുന്നു; വെളിച്ചമാകുന്നു; ജീവന്റെ അപ്പമാകുന്നു; പുനരുത്ഥാനവും ജീവനും ആകുന്നു; സാക്ഷാൽ മുന്തിരിവള്ളിയാകുന്നു' എന്നീ ഏഴു മൊഴികൾ ദൈവം ആരാകുന്നു എന്നറിവാൻ സഹായിക്കുന്നു.

—o—

# നാഥാ, തിരുസവിധേ

84–ാം സങ്കീർത്തനം

(അഗ്നിമയന്മാർ ആരെ നോക്കി....എന്ന രീതി)

എന്തൊരുമോദം യാഹെ നിന്നുടെ പ്രാകാരങ്ങളും
നിന്നാലയമതിൽ വാസം ചെയ്‌വാൻ
വാഞ്ഛിക്കുന്നേൻ

മീവൽ പക്ഷി കുഞ്ഞുങ്ങൾക്കൊരു കൂടും
കുരികിൽ
വീടും നിൻപ്രാകാരം തന്നിൽ കണ്ടെത്തും പോൽ

ആമോദത്താൽ നാഥാ നിന്നുടെ കോട്ടയ്ക്കകമേ
മേവാനായിട്ടെന്നുടെയുള്ളം കാംക്ഷിക്കുന്നു.

എന്നുടെ ദൈവം രാജനുമായൊരു യാഹെ നിന്റെ
ആലയമുള്ളിൽ വാസം ചെയ്‌വോൻ ധന്യൻ തന്നെ.

ശ്രേഷ്ടൻമാർ തൻ വൃന്ദം നിന്നെ നതിചെയ്യുന്നു
യാഹെ നിന്നിൽ ബലമുള്ളോനാം മനുജൻ ധന്യൻ.

സൈന്യങ്ങൾ തൻ നാഥാ കേൾക്കുക
എന്നർത്ഥനയെ
യാക്കോബിന്നുടെ നാഥാ എന്നിൽ ചെവിചായിക്ക

എന്നുടെ പരിചയുമങ്ങാണെന്നെ നയിക്കണ
മെല്ലായ്പ്പോഴും
നിൻ തിരുമുമ്പിൽ സീയോനിൽ ഞാനെത്തി
ച്ചേരാൻ

തവസന്നിധിയിൽ വന്നോരീദിനമെന്നുടെ നാഥാ
സഹസ്രദിനങ്ങളിലേറ്റം കാമ്യവുമീദിനമല്ലൊ

ദുഷ്ടന്മാരുടെ കൂടാരത്തിൽ പാർക്കുന്നതിലും
നിന്നുടെ ആലയവാതിൽ കാക്കുവതേറ്റം
ശ്രേഷ്ടം

കൃപയെ ദാനം ചെയ്യും നന്മകൾ വാരിച്ചൊരിയും
നേരിൽ നിന്നാൽ നടന്നീടുന്നൊരു മനുജനു നീയും.

**ഫാ. വർഗീസ് കളീക്കൽ**

---

in Form FC-8 enclosing a copy of the Memorandum of Association or Bylaws. In case the application is not disposed of within 90 days from its date of receipt, the permission shall be deemed to have been granted by the Central Government on the expiry of the said period of 90 days, Once the registration is granted, it continues untill it is cancelled by the Central Government either at the behest of the association or otherwise. Associations which have been denied registration can also accept foreign contribution after getting prior permission for each contribution separately by making an application in Form FC (1A).

## Accounts

The recipients of foreign contributions are required to maintain accounts of the foreign contributions received and utilized. A separate set of accounts and records should be maintained exclusively for foreign contributions received and utilized. A separate Bank account shall be maintained in respect of such contributions and ensure that other funds of the association are not routed through this account. In fact, the separate Bank account is to be opened in advance and the name and address of the Bank and the account number are to be furnished to the Central Government in the application for registration.

## Inspection and seizure of accounts

If the Central Government has, for any reason to be recorded in writing, any ground to suspect that any provision of the Act is contravened, it may authorise a gazetted officer to inspect any account or record maintained by the association. If, after such an inspection, the authorised officer has any reasonable cause to believe that any provision of the Act or of any other law relating to foreign exchange has been or is being contravened, he may seize such accounts or records and produce the same before the Court in which any proceeding is brought for such contravention.

## Filing of Returns to Central Government

Every association registered with the Central Government shall send the intimation regarding receipt and utilization of foreign contribution to the Central Government for every half year beginning on the 1st day of January and the 1st day of July every year in Form FC-3, in duplicate, within 30 days of the end of the half year. The accounts are to be maintained on an yearly basis commencing on the first day of January, (and not April to March) each year and such yearly accounts should be furnished to the Central Government in Form FC-9, in duplicate, duly certified by a Ch irtered Accountant within 60 days of the closure of the year.

## Audit of Accounts

Where any association fails to furnish any returns required under the Act within

പുസ്തകാഭിപ്രായം:

# അനുഭവങ്ങൾ സംസാരിക്കുന്നു

മലങ്കരസഭയിലെ പിതാക്കന്മാരെപ്പററിയും അവരുടെ ജീവിതത്തെപ്പററിയും ഒട്ടേറെ ഗ്രന്ഥങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ട്. സഭാനായകന്മാരെയും അവരുടെ ജീവിതത്തെപ്പററിയും ഇനിയും രചനകൾ നടത്തേണ്ടിയിരിക്കുന്നു. ഈ കാര്യത്തിലുള്ള ഉദാസീനതയിൽ നിന്നു നമ്മൾ ഇനിയും മോചിതരായിട്ടില്ല. സഭയുടെ ഇന്നത്തെയും ഇന്നലെത്തെയും ചരിത്രം നാളെക്കു ലഭിക്കുന്നില്ലെങ്കിൽ അവ രേഖപ്പെടുത്തിവയ്ക്കണം. അത്തരമൊരു ചരിത്രബോധത്തിൽ നിന്നു രൂപം കൊണ്ടതാണ് 'പരിശുദ്ധ ഗീവറുഗീസ് ദ്വിതിയൻ ബാവ'

പുണ്യസ്മരണാർഹനായ കാലം ചെയ്ത പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായെപ്പററി ഒട്ടേറെ ഗ്രന്ഥങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അവയിൽനിന്നെല്ലാം വ്യത്യസ്തത പുലർത്തുന്ന ഒരു രചനയാണ് ഫാ. ററി. ജി. സഖറിയായുടെ ഈ ഗ്രന്ഥം. നേരിട്ടു കാണുകയും ഒപ്പം ജീവിക്കുകയും ചെയ്തിട്ടുള്ള അനുഭവത്തിന്റെ പശ്ചാത്തലത്തിൽ രചിക്കപ്പെട്ടിട്ടുള്ളതാണീ ജീവചരിത്രം. അനുഭവത്തിന്റെ പശ്ചാത്തലത്തിൽ എഴുതപ്പെടുന്ന ജീവചരിത്രത്തിനു ആർജവം കൂടും. പരിശുദ്ധ പിതാവിനെപ്പററി പഠിക്കാൻ ഗ്രന്ഥകർത്താവിനു മററാരുടെയും സഹായം വേണ്ടിവന്നില്ല. തന്റെ മനസിൽ പച്ചപിടിച്ചു നിന്ന സ്മരണകൾ ഫാ. ടി. ജി. സഖറിയ സരസവും ലളിതവുമായ ഭാഷയിൽ ജീവചരിത്രരൂപേണ അവതരിപ്പിക്കുന്നു. 1951–മുതൽ തിരുമേനി കാലം ചെയ്യുംവരെ ഗ്രന്ഥകർത്താവ് പരിശുദ്ധ പിതാവിന്റെ വലംകൈ ആയി പ്രവർത്തിച്ചു. തിരുമേനി ജീവിച്ചിരിക്കുന്ന കാലത്തു മെത്രാൻസ്ഥാനാഭിഷേക രജത ജൂബിലിയോടനുബന്ധിച്ചു ഡീക്കൻ ടി. ജി. സഖറിയ ഒരു സചിത്ര ജീവചരിത്രം പ്രസിദ്ധപ്പെടുത്തിയിരുന്നു. പൊടിപ്പും തൊങ്ങലും ഒന്നും ഇല്ലാതെ രചിക്കപ്പെട്ട പ്രസ്തുത ഗ്രന്ഥം തിരുമേനി വായിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിന്റെ തന്നെ പരിഷ്കരിച്ച പതിപ്പാണ് ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. തിരുമേനിയുടെ ജീവിതത്തെപ്പററി സത്യസന്ധമായ വിലയിരുത്തലാണ് ഈ ഗ്രന്ഥത്തിന്റെ മുഖ്യപ്രത്യേകത.

തിരുമേനിയുടെ ജീവിതയാത്രയിൽ ഒന്നിച്ചു സഞ്ചരിക്കുകയും ആ വ്യക്തിത്വം മനസിൽ കുറിച്ചിടുകയും ചെയ്ത ഫാ. ടി. ജി. സഖറിയായുടെ ഈ രചന സഭയുടെ ചരിത്രവും തിരുമേനിയുടെ വ്യക്തിത്വവും പഠിക്കുന്നവർക്ക് ഒരു വഴികാട്ടിയാണ്.

ഗ്രന്ഥത്തിന്റെ പുതിയ പതിപ്പ് M. G. O. C. S. M, പബ്ളിക്കേഷൻസാണ് മനോഹരമായ മുഖചിത്രത്തോടെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നത്. സഭയുടെ ചരിത്രത്തിനു ഒരു മുതൽക്കൂട്ടാണ് ഫാ. ടി. ജി. സഖറിയായുടെ ഈ രചന. മലങ്കരസഭയുടെ സാംസ്ക്കാരിക ചരിത്രവും ആധ്യാത്മികനേതൃത്വവും ഭാരതത്തിനു അഭിമാനിക്കത്തക്കരീതിയിൽ വളർന്നുവന്നിട്ടുണ്ട്. എന്നാൽ അതോടൊപ്പം ഇത്തരം കാര്യങ്ങൾ ഭാവിതലമുറയ്ക്കുവേണ്ടി രേഖപ്പെടുത്തിവയ്ക്കുന്നതിനു അധികം പേരൊന്നും ശ്രമിക്കാറില്ല. ഈ രംഗത്താണ് ഫാ. ടി. ജി. സഖറിയായുടെ ആത്മാർത്ഥമായ സേവനവും മനോഭാവവും നാം മനസിലാക്കേണ്ടത്. ബ. അച്ചൻ മലങ്കരസഭാ മാസികയുടെ ചുമതല ഏററതിനെ തുടർന്ന് ഈ രംഗത്ത് കൂടുതൽ ശ്രദ്ധ പതിപ്പിച്ചതിന്റെ ഫലമാണ് പ. മാർ തോമ്മാശ്ലീഹായുടെ 19–ാം ചരമശതാബ്ദി, പ. മാർ തോമ്മാ മത്യൂസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണം, പ. പരുമല തിരുമേനിയുടെ ചരമപ്ളാററിനം ജൂബിലി, കാതോലിക്കേററ് സപ്തതി, വട്ടശ്ശേരിൽ തിരുമേനിയുടെ ചരമസുവർണ്ണ ജൂബിലി, പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി എന്നീ ആഘോഷങ്ങളോടനുബന്ധിച്ച് മലങ്കരസഭവകയായി പ്രസിദ്ധപ്പെ

---

the time specified therefore or the returns so furnished are not in accordance with law or if after inspection of such returns, the Central Government has any reasonable cause to believe that any provision of the Act has been or is being contravened, the Government may order audit of the accounts of such association by an authorised officer.

## Violation of the Act

Whoever accepts or assists any person or organizations in accepting any foreign contribution or any currency from a foreign cource in contravention of the provisions of the Act or any rule made thereunder, shall be punished with imprisonment for a term which may extend to five years or with fine or with both.

Every institution or association accepting foreign contribution should comply with the requirements of the Act, The forms prescribed under the Act are available in The Foreign Contribution (Regulation) Rules, 1976.

—o—

# ആദ്ധ്യാത്മിക യതീശ്വരൻ



വിളങ്ങട്ടെ വിളങ്ങട്ടെ
വിജയത്തിന്റെ വീഥിയിൽ
മാർത്തോമ്മാ മാത്യൂസ് പ്രഥമൻ
ആദ്ധ്യാത്മികയതീശ്വരൻ!

എൺപത്തിനാലുയിർപ്പിന്റെ
വെൺ കതിർ പ്രഭചൂടിയും
എൺപത്തിനാലു ക്രിസ്മസിൻ
വിൺമലർ ശോഭതേടിയും

ആയിരം പൂർണ്ണചന്ദ്രന്മാ—
രാദ്ധ്യാത്മിക വിഹായസിൽ
ഉദിച്ചുചെന്നസ്തമിക്കെ
ഉതിരും ജ്യോത്സ്നയിൽ മുങ്ങിയും

കാലമാം പാതയിൽ തന്റെ
കാലുറപ്പിച്ചു നീങ്ങിയും
പഥിയിൽ പദരേണുവിൻ
പത്മരാഗമൊഴുക്കിയും,

ഇടറാതെ സുധീരമാ—
യിടയൻ നീങ്ങി മുന്നിലായ്!
അജലക്ഷങ്ങളുമൊപ്പ
മണിയായ് മേഞ്ഞുപിന്നിലായ്!

ആയിരം പൂർണ്ണചന്ദ്രന്മാ—
രാദ്ധ്യാത്മിക വിഹായസിൽ
ഉദിച്ചുചെന്നസ്തമിക്കെ
യുതിരും വെണ്മപരക്കവേ,

ശതാഭിഷേക സമ്പൂജ്യൻ
മതാധിപ മാധിപൻ
ഇന്ത്യതൻ കാവലാളുന്ന
സെന്തോമസിന്റെ കൈത്തിരി

ഏന്തി ദിവ്യവെളിച്ചത്തി—
പന്ഥാവിന്നും വിളക്കുവോൻ
ഗംഗയിൽ ചൂർണ്ണിയിൽ യോർദ്ദാൻ
സംഗമിക്കെ ലയിച്ചതാം

വിശ്വസൗഹൃദകാന്തിയിൽ
വസുധൈവകുടുംബക.
നമ്മെക്കാക്കുന്നു വീഥിയിൽ
ഉണ്മതൻ വെണ്മയാളവേ

ഭ്രമണം ചെയ്തു സൂര്യനെ
ക്രമമായി വസുന്ധര
എൺപത്തിനാലിതൃക്കളായ്
മൺതട്ടിൽ മലർ ചൂടവേ.

ആയിരം പൂർണ്ണചന്ദ്രന്മാ—
രാത്മീയാമല സിന്ധുവിൽ
വേലിയേററം നടത്തവേ
വേദവിജ്ഞാനവേദ്യനായ്

സഭാനൗകയെ നിത്യ
ശാന്തിതീരത്തിലെത്തുവാൻ
അമരത്തിലിരിക്കുന്നു
x അമർത്യലോകത്തു വാഴുവേൻ

x ദേവലോകം

---

ടുത്തിയിട്ടുള്ള വിലപ്പെട്ട സ്മരണികകൾ. സഖറിയാഅച്ചന്റെ സേവനങ്ങൾ തികച്ചും മാതൃകാപരമാണ്. സഭയിലെ പ്രഗത്ഭരായ മേല്പട്ടക്കാരുടെ ജീവിതവും പ്രവർത്തനവും ഇതുപോലെ രേഖപ്പെടുത്തിവയ്ക്കാൻ ബന്ധപ്പെട്ടവർ ബാധ്യസ്ഥരാണ്. അങ്ങനെ ചെയ്യാതിരിക്കുന്നത് ചരിത്രത്തോടുള്ള ഒരു ക്രൂരതയായി കണക്കാക്കണം. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ ജീവിതവും പ്രവർത്തനവും ഇത്തരത്തിൽ രേഖപ്പെടുത്തിവച്ചിട്ടുണ്ടെന്നുള്ളത് ഇത്തരുണത്തിൽ വിസ്മരിക്കുന്നില്ല. ഓരോ തിരുമേനിമാരെപ്പററിയും ഇത്തരം പഠനങ്ങളും രചനകളും ഉണ്ടാകേണ്ടിയിരിക്കുന്നു. ഫാ. ടി.ജി. സഖറിയ വലിയ ബാവായുടെ സെക്രട്ടറിയായി കേവലം 13 വർഷം മാത്രമെ പ്രവർത്തിച്ചുള്ളൂഎങ്കിലും സഭയെ സംബന്ധിച്ചിടത്തോളം 13 നൂററാണ്ടു കഴിഞ്ഞാലും മൂല്യം നശിക്കാത്ത ഒരു ഉപലബ്ധിയാണ് അദ്ദേഹം ജീവചരിത്ര സാഹിത്യത്തിനു സംഭാവന ചെയ്തിരിക്കുന്നത്.

**പോൾ മണലിൽ**

കോപ്പികൾക്കു ബന്ധപ്പെടുക: Manager M.G.O.C.S.M. ബുക്ക്ഷോപ്പ് കോട്ടയം–1
വില 16 രൂപാ

# സഭാവാർത്തകൾ

## ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെൻറർ

നെററിത്തൊഴുവിൽ മൂന്നു വർഷമായി ഇടുക്കി മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തി വരുന്ന ഈ ആശുപത്രിയുടെ പുതിയ കെട്ടിടത്തിന്റെ ഉൽഘാടനം 1990 മാർച്ച് 25–ാം തീയതി അഭിവന്ദ്യ ബർന്നബാസ് തിരുമേനി നിർവഹിച്ചു. ഇതിനോട് അനുബന്ധിച്ച് നടന്ന പൊതുസമ്മേളനത്തിൽ ഡോ. ബാബു പോൾ അദ്ധ്യക്ഷത വഹിച്ചു. ഡോ. കെ. സി. മാമ്മൻ (കോട്ടയം), ഡോ. എസ്. ജോസഫ് (കഞ്ഞഴ), ഡോ. പി, സി. തോമസ് (എറണാകുളം), സ്ഥലത്തെ റോമൻ കത്തോലിക്ക പള്ളിവികാരി ഫാ. ജോസഫ്, മാത്യു സ്ററീഫൻ M. L. A., വണ്ടൻമേട് പഞ്ചായത്ത് പ്രസിഡൻറ് ഈ. എം. എസ്. മണി എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. വൈസ് പ്രസിഡൻറ് വെരി. റവ. ബസ്ക്കീപ്പാ റമ്പാൻ സ്വാഗതവും, വി. യു, പാനോസ് കൃതജ്ഞതയും പറഞ്ഞു. ആശുപത്രിയുടെ ആരംഭംമുതൽ മൂന്നു വർഷത്തോളം സ്തുത്യർഹമായ സേവനം അനുഷ്ടിച്ച് പിരിയുന്ന ഡോ. പി. മത്തായിക്ക് യാത്രയയപ്പും നൽകി. സെക്രട്ടറി വി. ററി. കോശി ഡോ. മത്തായിക്ക് പാരിതോഷികം നൽകി. ഡോ. രാജു, ഡോ. സുശീല എന്നീ പുതിയ ഡോക്ടറന്മാരെ സ്വാഗതവും ചെയ്തു.

വിലയേറിയ പല ആശുപത്രി ഉപകരണങ്ങളും വാങ്ങിക്കുന്നതിനും, കെട്ടിടങ്ങൾ പണിയുന്നതിനും വൻ തുകകൾ ഉടനെ വേണ്ടിയിരിക്കുന്നതിനാൽ അഭ്യുദയകാംക്ഷികൾ ഉദാരമായ സംഭാവനകൾ അയച്ചുകൊടുത്ത് സഹായിക്കേണ്ടതാണ്.

സംഭാവനകൾ, മാത്യൂസ് മാർ ബർന്നബാസ് ഗത്സീമോൻ, ചക്കുപള്ളം, കുമളി 685 509 എന്ന മേൽവിലാസത്തിലാണ് അയയ്ക്കേണ്ടത്.

---

ബേതലേമിലെ നക്ഷത്രം
വീശുന്ന കതിർ മാലയിൽ
ഈ മൺവീഥിയിലും ശാന്തി
തൂവിൺ പരമമാം കാന്തി

നീണ്ടൊരിക്കാലരഥ്യയിൽ
താങ്ങുവാനുള്ള പാതയിൽ
വീശിവീശിത്തിളങ്ങവേ
വിശ്വംനിന്നു വിളങ്ങവേ,

വിളങ്ങട്ടെ വിളങ്ങട്ടെ
വിജയത്തിന്റെ വീഥിയിൽ
മാർത്തോമ്മാ മാത്യൂസ് പ്രഥമൻ
ആദ്ധ്യാത്മികയതീശ്വരൻ

എൺപത്തിനാലുയിർപ്പിന്റെ
വെൺകതിർ പ്രചോൂടിയോൻ
എൺപത്തിനാലു ക്രിസ്മസിൽ
വിൺമലർ ശോഭതേടിയോൻ

ആയിരം പൂർണ്ണചന്ദ്രന്മാർ
ആദ്ധ്യാത്മിക വിഹായസിൽ
ഉദിച്ചുചെന്നസ്തമിക്കെ
ഉതിരും ജ്യോൽസ്നയിൽ മുങ്ങിയോൻ

ദേവലോകത്തെയാശ്രമ
ഭൂവിൽ പൗരസ്ത്യ ദിങ്മുഖാ
വിളക്കിശാശ്വതശാന്തി
പുലർത്തും ദേവദൂതനായ്,

നീണ്ടതാം കാല രഥ്യയിൽ
താങ്ങുവാനുള്ള വീഥിയിൽ
ഇനിയും തേർ തെളിക്കുവാൻ
കഴിവാർന്നൊരുസാരഥേ;

അരുളട്ടെ നമോവാകും
പുളകം പൂണ്ടനാവിനാൽ
എൺപത്തിനാലു ചൈത്രത്തിൻ
വെൺപുകൾ പുഷ്പതാലത്തിൽ!

വിളങ്ങുക! വിളങ്ങുക!!
വിജയത്തിന്റെ വീഥിയിൽ.
മാർത്തോമ്മാ മാത്യൂസ് പ്രഥമൻ
ആദ്ധ്യാത്മികയതീശ്വരൻ!

84-ാം പിറന്നാളിൽ എഴുതിയ 84 വരികവിത.

**പ്രൊഫ. സി. ജെ. മണ്ണുമ്മൂട്**

---



മലങ്കരസഭാ മാസികയുടെ സർക്കുലേഷൻ മാനേജരായി അഭിവന്ദ്യ ബർന്നബാസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 2-4-90-ൽ കൂടിയ എഡിറ്റോറിയൽ ബോർഡ് നിയമിച്ച റവ. ഫാ. ജോൺ ശങ്കരത്തിൽ.

## സംഘടനാവാർഷികം

പുതുപ്പള്ളി സെൻറ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകയിലെ സണ്ടേസ്ക്കൂൾ മർത്തമറിയംസമാജം, പ്രാർത്ഥനായോഗം എന്നിവയുടെ സംയുക്തവാർഷികം നടന്നു. വിശുദ്ധ കുർബാനയ്ക്കുശേഷം വെരി, റവ. തെയോഫോറോസ് റമ്പാൻെറ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വികാരി ഫാ. ഇ. കെ. ജോർജ്, ടി. ചെറിയാൻ ആൻഡ്രൂസ്, ടി. ടി. ചാക്കോ (ഡയറക്ടർ), കെ. സി. മാണി എന്നിവർ പ്രസംഗിച്ചു.

ഇട്ടി ചെറിയാൻ, സ്കറിയാ തൊമ്മി, ആണ്ടമ്മ എന്നിവർ റിപ്പോർട്ടുകൾ അവതരിപ്പിച്ചു. ജെയിംസുകുട്ടി പി. ചാക്കോ സ്വാഗതവും സണ്ടേസ്ക്കൂൾ ഹെഡ്മാസ്റ്റർ കെ. സി. ബാബു നന്ദിയും പറഞ്ഞു. കുട്ടികളുടെ കലാപരിപാടികളും സമ്മാനദാനവും ഉണ്ടായിരുന്നു.

## കലാമത്സര വിജയികൾ

ഉമയാററുകര സെൻറ് തോമസ് യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട ചെങ്ങന്നൂർ ഭദ്രാസനതല കലാമത്സരത്തിൽ ഇടനാട് സെൻറ് മേരീസ് യുവജനപ്രസ്ഥാനം കുതിരവട്ടത്ത് തോമസ് വർഗീസ് മെമ്മോറിയൽ എവർറോളിംഗ് ട്രോഫിയും, കുടശനാട് സെൻറ് സ്ററീഫൻസ് (വെസ്ററ്) യുവജനപ്രസ്ഥാനം തോട്ടത്തിൽ ഗീവർഗീസ് കത്തനാർ മെമ്മോറിയൽ എവർറോളിംഗ് ഷീൽഡും കരസ്ഥമാക്കി.

## കാതോലിക്കാദിനാഘോഷവും ഭവനദാനവും-കുന്നംകുളത്ത്

കാതോലിക്കാദിനം ഈ വർഷം ആർത്താററ് കുന്നംകുളം മഹാ ഇടവക യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടു.

ഏപ്രിൽ 1 ന് എല്ലാ പള്ളികളിലും പതാക ഉയർത്തി. വൈകിട്ട് 4 മണിക്ക് ആർത്താററ് കത്തീഡ്രലിൽനിന്നും, വൈശ്ശേരിൽ നിന്ന് ആരംഭിക്കുന്ന വാഹനറാലിയിലേയ്ക്കുള്ള കാതോലിക്കേററ് പതാകയും പ. ബാവാതിരുമനസിലെ ഫോട്ടോയും മഹാഇടവകവികാരി ഫാ. ജോസഫ് പുലിക്കോട്ടിൽ നിന്നും കൺവീനർ കെ. സി. കുര്യാക്കോസ് ഏററുവാങ്ങി. പതാകയ്ക്ക് പലപള്ളികളും സ്വീകരണം നല്കി.

വൈശ്ശേരിൽ നിന്ന് അനേകം വാഹനങ്ങളുടെ അകമ്പടിയോടെ ആരംഭിച്ച ഘോഷയാത്ര വിവിധപള്ളികളിലെസ്വീകരണങ്ങൾ ഏററുവാങ്ങിശേഷം കുന്നംകുളം പഴയപള്ളിയിലെ എം. ജെ. ഡി. നഗറിൽ എത്തി.

സന്ധ്യാനമസ്ക്കാരത്തിനുശേഷം ചേർന്ന പൊതുസമ്മേളനത്തിൽ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷതവഹിച്ചു. തോമസ് മാർ അത്താനാസിയോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു.

ജോയൻ കുമരകം, ഫാ. ജോർജ്ജ് കണ്ണോത്ത് ശ്രീ. കെ. സി. ബാബു (കുന്നംകുളം മുനിസിപ്പൽ ചെയർമാൻ) റി. അബിഡേവീസ് തുടങ്ങിയവർ ആശംസകൾ നേർന്നു.

പരിശുദ്ധ കാതോലിക്കാബാവാ തിരുമനസിലെ ആശംസാകല്പന മഹാഇടവക യുവജനപ്രസ്ഥാനം പ്രസിഡൻറ് പുലിക്കോട്ടിൽ ജോസഫ് കത്തനാരും, കാതോലിക്കാദിന സത്യപ്രതിജ്ഞ വൈസ്പ്രസിഡൻറ് കുത്തൂർ സൈമൺ കത്തനാരും വായിച്ചു.

കാലംചെയ്ത പുണ്യശ്ലോകനായ കോട്ടയം പഴയസിമ്മനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 175-ാം ചരമവാർഷിക സ്മാരകമായി പ്രസ്ഥാനം ചിററഞ്ഞൂരിൽ പണികഴിച്ചിട്ടുള്ള വാർപ്പ് ഭവനങ്ങളുടെ താക്കോൽദാനം മാർ അത്താനാസിയോസ് തിരുമനസുകൊണ്ട് നിർവഹിച്ചു.

സമ്മേളനാനന്തരം സിനിമാപ്രദർശനം ഉണ്ടായിരുന്നു. സമ്മേളനത്തിൽ മഹാഇടവക യുവജനപ്രസ്ഥാനം സെക്രട്ടറി റി. വി. തോമസ് സ്വാഗതവും, കൺവീനർ എസ്. വി. സഖറിയാ നന്ദിയും പറഞ്ഞു.

## ജയിൽ സന്ദർശനം

അമയന്നൂർ കാരാട്ടുകുന്നേൽ സെ. മേരീസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഇരുപത്തിഅഞ്ചിൽപരം യുവാക്കന്മാർ വികാരി കുര്യൻ വർഗീസ് അച്ചന്റെ നേതൃത്വത്തിൽ കോട്ടയം സബ് ജയിൽ സന്ദർശിച്ചു. ജയിൽ വരാന്തയിൽ അധികാരികളുടെ അനുവാദപ്രകാരം നടത്തിയ യോഗത്തിൽ ഫാ. കുര്യൻ, പി. എം. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.

## ഗൈഡൻസ് സെന്റർ ഉൽഘാടനം

മലബാർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കോഴിക്കോട് മെഡിക്കൽ കോളജിനു സമീപം പ്രവർത്തനം ആരംഭിച്ച മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഗൈഡൻസ് സെന്ററിന്റെ ഉൽഘാടനം പരിശുദ്ധ ബാവാ തിരുമേനി നിർവഹിച്ചു. ശാരീരികമായും മാനസികമായും തളർന്നവരായ രോഗികൾക്ക് ദൈവത്തെ വിളിച്ചപേക്ഷിക്കുവാൻ പ്രാർത്ഥനാലയം, അർഹരായ രോഗികൾക്ക് മാർഗ്ഗനിർദ്ദേശങ്ങൾക്കൊപ്പം സഹായസഹകരണങ്ങൾ, നിർദ്ധനരും അവശരുമായ രോഗികളുടെ ആവശ്യങ്ങളെക്കുറിച്ച് പ്രത്യേക ശ്രദ്ധ, ഭദ്രാസനം മുഴുവൻ ബന്ധിപ്പിക്കുന്ന രക്തദാനഗ്രൂപ്പ്, ആംബുലൻസ് സർവീസ് എന്നീ സൗകര്യങ്ങളോടുകൂടി നിർമ്മിക്കുന്ന ഗൈഡൻസ് സെന്ററിന്റെ പ്രസിഡണ്ട് അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയാണ്. അഞ്ചുലക്ഷത്തോളം രൂപ ചെലവുവരുന്ന ഈ സംരംഭത്തിന് സംഭാവന ചെയ്യുവാൻ ആഗ്രഹിക്കുന്നവർ Treasurer, C/o St. George Orthodox Cathedral, Bilathikulam Road, Calicut - 673011 എന്ന വിലാസത്തിൽ അയയ്ക്കുക.

## വാർഷിക സമ്മേളനം

റാന്നി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ വാർഷികസമ്മേളനം വെള്ളക്കൽ സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടന്നു. വി. കുർബാനയ്ക്കുശേഷം ഫാ. മത്തായി ഒ. ഐ. സി. ക്ലാസ് എടുത്തു.

ഉച്ചയ്ക്കുശേഷം ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനം ചേർന്നു. ഫാ. ജേക്കബ് ഫിലിപ്പ്, ഫാ. ജോർജ് മാത്യു, ഫാ. മത്തായി, സി. യു മാത്യു എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. റ്റി. എം. ശമുവേൽ സ്വാഗതവും, ശ്രീ. പി. സി. വർഗീസ് കൃതജ്ഞതയും പറഞ്ഞു. ഭദ്രാസന ഡിസ്ട്രിക്ട് തലങ്ങളിൽ വിജയികളായ കുട്ടികൾക്കുള്ള സമ്മാനദാനം അദ്ധ്യക്ഷൻ നിർവഹിച്ചു.

## ഫാ. ജേക്കബ് ചെറിയാന് പി. എച്ച്. ഡി.



മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ ധ്യാനഗുരുവും പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജ് പ്രൊഫസറുമായ ഫാ. ജേക്കബ് ചെറിയാന് കേരള യൂണിവേഴ്സിററിയിൽനിന്നു പി. എച്ച്. ഡി. ലഭിച്ചു. ഇംഗ്ലീഷ് ബോധനമാർഗങ്ങളെപ്പററി ഡോ. സുകുമാരൻ നായരുടെ കീഴിൽ നടത്തിയ ഗവേഷണത്തിനാണ് പി. എച്ച്. ഡി.

പത്തനാപുരം മൗണ്ട് താബോർ ദയറാംഗമാണ് ഫാ. ജേക്കബ് ചെറിയാൻ. തിരുവനന്തപുരം സെ. ൻറ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ അസി. വികാരിയായും പ്രവർത്തിക്കുന്നു.

ഫാ. ജേക്കബ് ചെറിയാൻ നല്ലൊരു പ്രഭാഷകനും ധ്യാനഗുരുവുമാണ്. തിരുവചനധ്യാനം, ധ്യാനപീഠം എന്നീ ധ്യാനചിന്തകൾവഴി എഴുത്തുകാരൻ എന്ന ഖ്യാതിയും നേടിയിട്ടുണ്ട്. അച്ചന് മലങ്കരസഭയുടെ അനുമോദനങ്ങൾ.

## 'ഇമാം സുവാർത്ത' കൈപ്പററി

'ഇമാം സുവാത്ത' എന്ന പുസ്തകത്തിൻെറ പുതിയ പതിപ്പ് കൈപ്പററി. ഇസ്ളാമിക വിശ്വാസത്തിൽ നിന്നും ക്രിസ്തീയ സഭയിലേക്കു പരിവർത്തനം നടത്തുകയും, പ. ബാവാതിരുമനസുകൊണ്ട് ഓർത്തഡോക്സ് സഭയിലേയ്ക്കു സ്വീകരിക്കുകയും ചെയ്ത സുവിശേഷപ്രസംഗകനും ധ്യാനഗുരുവുമായ ശ്രീ. പോൾ സിനിരാജ് മുഹമ്മദിൻെറ ക്രിസ്തീയ പരിവർത്തനം, അക്രൈസ്തവരുടെ ഇടയിൽ സുവിശേഷപ്രവർത്തനം നടത്തിവരുന്ന 'ഇമാം സുവാർത്ത മിഷൻ' എന്ന പ്രസ്ഥാനത്തെക്കുറിച്ചുള്ള വിശദീകരണം, ചില സാധാരണ പ്രാർത്ഥനകൾ, മരണവീട്ടിലോ പ്രാർത്ഥനായോഗങ്ങളിലോ ഉപയോഗിക്കാവുന്ന പഴയതും പുതിയതുമായ 101 ക്രിസ്തീയഗാനങ്ങൾ, സഭയുടെ നോമ്പുകണക്ക് മരണവീട്ടിൽ വായിക്കാവുന്ന വേദഭാഗങ്ങൾ, മലങ്കര സുവാർത്താ ഫെല്ലോഷിപ്പ് ആദിയായവ ഉൾപ്പെടുത്തിയിരിക്കുന്നു. ആവശ്യമുള്ളവർ 7/—രൂപാ വിലയും പോസ്ററേജും അയച്ചാൽ പുസ്തകം ലഭിക്കുന്നതാണ്.

പോൾ സിനിരാജ് മുഹമ്മദ്, ഇമാം ഹൗസ്
ദേവലോകം പി. ഒ., കോട്ടയം—686038.

## ബസ്ക്യാമ്മമാരുടെ സമ്മേളനം

കൊല്ലം ഭദ്രാസനത്തിലെ ബസ്ക്കിയാമ്മമാരുടെ ഏകദിനസമ്മേളനം അടൂർ സെൻറ് മേരീസ് ഹൈസ്ക്കൂളിൽവച്ച് 2–4–90–ൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി. കെ. ഐസക്ക് കോർ എപ്പിസ്ക്കോപ്പാ പുത്തൂർ, ഫാദർ പി. ജോർജ് കററാനം, സിസ്ററർ ഏലിശുബാ, ശ്രീമതി അന്നമ്മ ഈപ്പൻ ചെങ്ങരൂർ. ശ്രീമതി കൊച്ചന്നാമ്മ മത്തായി മാവേലിക്കര എന്നിവർ പ്രസംഗിച്ചു.

## വാർഷികക്യാമ്പ്

യുവജനപ്രസ്ഥാനം വാർഷികക്യാമ്പ് മെയ് 17 മുതൽ 20 വരെ പരുമല സെമിനാരി ഓഡിറേറാറിയത്തിൽവച്ച് നടത്തുന്നതാണ്, "Give us this day our daily bread" എന്നതായിരിക്കും ചിന്താവിഷയം. കോൺഫ്രൻസ് ഫീസ് 25 രൂപാ ആയിരിക്കും.

കൂടുതൽ വിവരങ്ങൾക്ക് റവ. ഫാ. ഓ. തോമസിൻെറ പേർക്ക് (സെ. പോൾസ് മിഷൻ സെൻറർ മാവേലിക്കര–3) എഴുതുക.

## മർത്തമറിയം സമാജം

കൊച്ചി ഭദ്രാസന മർത്തമറിയം സമാജം വാർഷികസമ്മേളനവും ധ്യാനയോഗവും മെയ് 11, 12 തീയതികളിൽ കൊരട്ടി സീയോൻ സെമിനാരിയിൽവച്ചു നടത്തും. ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് തിരുമനസുകൊണ്ട് പരിപാടികൾക്ക് നേതൃത്വം നൽകും. ഫാ. ജോബ് ബഥനി ആശ്രമം ധ്യാനപ്രസംഗം നടത്തും.

സമാപനസമ്മേളനത്തിൽ അഭിവന്ദ്യ തിരുമനസുകൊണ്ട് അദ്ധ്യക്ഷനായിരിക്കും. അരമന മാനേജർ ഫാ. യോഹന്നാൻ, അഡ്മിനിസ്ട്രേറർ ഫാ. ജോസഫ് വെണ്ടറപ്പള്ളി, ലീലാമ്മ തോമസ് എന്നിവർ പ്രസംഗിക്കും.

## ബാലസമാജം വാർഷീക ക്യാമ്പ്

അഖില മലങ്കര ബാലസമാജം വാർഷീക ക്യാമ്പ് മെയ് 13-ാം തീയതി വൈകിട്ട് പരുമല സിമ്മനാരിയിൽ ആരംഭിച്ച് 16-ാം തീയതി സമാപിക്കും. ഗാനപരിശീലനം, ക്ളാസുകൾ, ചർച്ചകൾ, സിമ്പോസിയം, കലാമേള, ചെറുകഥ, കവിത തുടങ്ങിയ ഇനങ്ങളിലുള്ള മത്സരങ്ങൾ എന്നിവ നടത്തപ്പെടും.



1990 ഫെബ്രുവരി 26–ാം തീയതി നിര്യാതനായ കൊച്ചി ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ ശ്രീ. കുഞ്ഞുകോശി മുതലാളി (എറണാകുളം)

## ഏകദിനസമ്മേളനം

ബ്രഹ്മവാർ പ്രദേശത്തുള്ള ഓർത്തഡോക്സ് വിദ്യാർത്ഥികളുടെ ഒരു ഏകദിനസമ്മേളനം മാർച്ച് 18–ാം തീയതി ബ്രഹ്മവാർ സെൻറ് മേരീസ് കോളേജിൽ വച്ചു നടത്തപ്പെട്ടു. സെൻറ് മേരീസ് കത്തീഡ്രലിൽ ഫാ. എം. സി. മാത്യുവിൻെറ നേതൃത്വത്തിൽ നടന്ന വി. കുർബാനയ്ക്കു ശേഷം ഇഗ്നേഷ്യസ് ഡി. സിൽവാ ക്ലാസെടുത്തു.

ഉച്ചയ്ക്കുശേഷം നടന്ന സമാപനസമ്മേളനത്തിൽ അഡ്മിനിസ്ട്രേററർ വെരി. റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. എം. ജി. ഒ. സി. എസ്. എം. ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ്, ഓർഗനൈസിംഗ് സെക്രട്ടറി ഫിലിപ്പ് കുരുവിള, യൂണിററ് സെക്രട്ടറി വിൽസൺ തുടങ്ങിയവർ പ്രസംഗിച്ചു.

## ഭദ്രാസന വാർഷികം

ഇടുക്കി ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനത്തിൻെറ വാർഷികസമ്മേളനം ഏപ്രിൽ 21–ാം തീയതി കരുണാപുരം സെ. തോമസ് പള്ളിയുടെ ആതിഥേയത്വത്തിൽ ദീപ്തി ആഡിറേറാറിയത്തിൽ വച്ചു നടന്നു. രാവിലെ മാർ ബർന്നബാസ് മെത്രാപ്പോലീത്താ പള്ളിയങ്കണത്തിൽ പതാക ഉയർത്തി. തുടർന്ന് അംഗങ്ങൾ റാലിയായി സമ്മേളനസ്ഥലത്ത് എത്തി. അഭിവന്ദ്യ തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. നിയുക്ത മെത്രാൻ വന്ദ്യ എം. എ. മത്തായി റമ്പാൻ 'ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ഇന്നു ഞങ്ങൾക്ക് തരേണമെ' എന്നത് അടിസ്ഥാനമാക്കി ക്ലാസെടുത്തു.

2 മണിക്ക് കൂടിയ സമാപനസമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മത്തായി റമ്പാൻ, മാത്യു ശങ്കരത്തിൽ, ഫാ. ജോസഫ് പാലത്തിങ്കൽ എന്നിവർ പ്രസംഗിച്ചു. ഏററവും നല്ല യൂണിററായി തെരഞ്ഞെടുത്ത നെടുങ്കണ്ടം സെ. മേരീസ് യൂണിററിനും, കരുണാപുരം സെ. തോമസ് യൂണിററിനും, നല്ല ഗ്രൂപ്പായി തെരഞ്ഞെടുത്ത നെടുങ്കണ്ടം ഗ്രൂപ്പിനും ഓർഗനൈസർ ഈ. ജെ. വർഗീസിനും പ്രത്യേകം എവർ റോളിംഗ് ട്രോഫികളും സമ്മാനവും കലാമൽസരത്തിൽ വിജയിച്ചവർക്ക് സർട്ടിഫിക്കററുകളും സമ്മാനവും യോഗത്തിൽവച്ച് വിതരണം ചെയ്തു.

ഫാ. എ. പി. കുര്യൻ ജനറൽ കൺവീനറും എ. ഈപ്പൻ, മാത്തൻ കോര, ററി. സി. വർഗീസ്, ജേക്കബ് ഏബ്രഹാം എന്നിവർ കൺവീനാന്മാരുമായി വിവിധ കമ്മററികൾ സമ്മേളനത്തിൻെറ വിജ

### പ്രത്യേകം ശ്രദ്ധിക്കുക

മലങ്കരസഭാ മാസികയുടെ വരിസംഖ്യ അതാതു വർഷം ലഭിക്കാത്തതുമൂലം സാമ്പത്തികപ്രയാസങ്ങൾ അനുഭവപ്പെടുന്നുണ്ട്. മാസികയുടെ എല്ലാ കാര്യങ്ങളിലും വളരെയധികം ശ്രദ്ധ ചെലുത്തുന്ന അഭിവന്ദ്യ ബർന്നബാസ് തിരുമേനി (എഡിറേറാറിയൽ ബോർഡ് പ്രസിഡണ്ട്) ഈ സംഗതി മനസിലാക്കി കുടിശികക്കാർക്ക് എല്ലാംതന്നെ നേരിട്ട് എഴുത്തുകൾ അയയ്ക്കുകയാണ്. പലർക്കും കത്തുകൾ കിട്ടിക്കാണും. കത്തുകൾ കിട്ടിയിട്ടുള്ളവർ അതിൽ കാണിച്ചിട്ടുള്ള സംഖ്യ ഉടനെ അയച്ചുതരണമെന്ന് അഭ്യർത്ഥിക്കുന്നു. കത്തു ലഭിച്ച് ഒരു മാസത്തിനകം പണം അടയ്ക്കുന്നില്ലെങ്കിൽ മാസിക തുടർന്ന് വരുത്തുന്നതിന് ആഗ്രഹിക്കുന്നില്ല എന്നു മനസിലാക്കുന്നതായിരിക്കും. തുടർന്ന് അവരുടെ പേരിൽ അയയ്ക്കുന്ന മാസിക നിർത്തുന്നതുമായിരിക്കും. എന്നാൽ അങ്ങയുള്ളവർ ഇതുവരെ മാസിക അവർക്കു ലഭിച്ചതിൻെറ വരിസംഖ്യ അയച്ചുതരണമെന്ന് പ്രത്യേകം അപേക്ഷിക്കുന്നു.

മാസികയുടെ പണം സംബന്ധമായ കാര്യങ്ങൾക്ക് എഴുതുമ്പോൾ മാസികയിൽ അവരവരുടെ അഡ്രസോടുകൂടെ കാണിച്ചിട്ടുള്ള രജിസ്ററർ നമ്പർ കത്തിൽ കാണിച്ചിരിക്കണം. അതുപോലെതന്നെ അഡ്രസിൽ കാണുന്ന പേരുതന്നെയായിരിക്കണം എഴുത്തുകുത്തുകളിൽ കാണിച്ചിരിക്കേണ്ടത്. ഉദാ: എം. ചാക്കോ എന്ന പേരിലുള്ള അഡ്രസിലുള്ള മാസിക സംബന്ധിച്ച് കത്തെഴുതുമ്പോൾ മറിയാമ്മ ചാക്കോ എന്ന് എഴുതിയാൽ കണ്ടുപിടിക്കുന്നതിന് വളരെ പ്രയാസമായിരിക്കും.

വരിസംഖ്യ സംബന്ധിച്ച് എന്തെങ്കിലും സംശയം ഉണ്ടെങ്കിൽ ഉടനെ മാനേജർക്ക് എഴുതുക.

മാനേജർ, മലങ്കരസഭ, ദേവലോകം P.O.
കോട്ടയം—686038.

യത്തിനുവേണ്ടി പ്രവർത്തിച്ചിരുന്നു. ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ നിന്നായി 200 അംഗങ്ങൾ സമ്മേളനത്തിൽ സംബന്ധിച്ചു. അംഗങ്ങൾക്ക് വിഭവസമ്പൂർണ്ണമായ ഉച്ചഭക്ഷണവും നൽകിയിരുന്നു. സമ്മേളനത്തിൽ ഭദ്രാസന വൈസ് പ്രസി. ഫാ. കെ. റ്റി. ജേക്കബ് സ്വാഗതവും സെക്രട്ടറി എം. എസ്. ജോസഫ് കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## അർദ്ധദിന സമ്മേളനം

കൊട്ടാരക്കര ഡിസ്ട്രിക്റ്റ് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു അർദ്ധദിന സമ്മേളനം ഏപ്രിൽ 1–ാം തീയതി കോട്ടപ്പുറം സെൻറ് ഇഗ്നാത്തിയോസ് പള്ളിയിൽ വച്ച് കൊല്ലം ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ സി. വി. ജോർജ്ജിന്റെ അദ്ധ്യക്ഷതയിൽ കൂടി. തോമസ് പി. ജോൺ സ്വാഗതവും കെ. സാമുവേൽ കൃതജ്ഞതയും പറഞ്ഞു. വൈ. ഗീവർഗീസ് മോഡൽ ക്ളാസ് നടത്തി. സി. വി. ജോർജ്ജ് പ്രസംഗിച്ചു.

## പുസ്തകങ്ങൾ സൗജന്യം

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ റമ്പാനായിരുന്ന കാലഘട്ടത്തിൽ 1900–ാമാണ്ടു പ്രസിദ്ധീകരിച്ച 'രഹസ്യ പ്രാർത്ഥനകൾ' എന്ന ഗ്രന്ഥത്തിന്റെ രണ്ടാമതു പതിപ്പും, ചെങ്ങന്നൂർ മെത്രാസനാധിപനായ തോമസ് മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പാ മെത്രാസന കേന്ദ്രത്തിൽ നിന്നും പ്രസിദ്ധീകരിക്കുന്ന 'ബഥേൽ പത്രിക'യിൽ എഴുതിയ ഇടയ ലേഖനങ്ങൾ സമാഹരിച്ചുള്ള പുസ്തകവും, ബഥേൽ പബ്ളിക്കേഷൻസ് പ്രസിദ്ധീകരിച്ചു. 50 പൈസായുടെ (വിദേശത്തുള്ളവർ 5 രൂപയുടെ) തപാൽ സ്റ്റാമ്പ് മാനേജർ, ബഥേൽ പബ്ളിക്കേഷൻസ്, പരിയാരം. കോട്ടയം 21 എന്ന മേൽ വിലാസത്തിൽ അയച്ചുകൊടുത്താൽ ഈ ഗ്രന്ഥങ്ങൾ സൗജന്യമായി ലഭിക്കും.

## സോവനീയർ കൈപ്പററി

മൈലപ്രാ സെൻറ് ജോർജ്ജ് പള്ളിയുടെ ഇടക്കരയിലുള്ള സെൻറ് മേരീസ് സൺഡേസ്ക്കൂളിന്റെ രജതജൂബിലി ആഘോഷിച്ചു. അതോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച സോവനീയറിന്റെ ഒരു കോപ്പി കൈപ്പററിയിരിക്കുന്നു. അനുമോദിക്കുന്നു. (പ.)

## കശീശാപട്ടം ഏററു

തിരുവല്ലാ മുതിരക്കാലായിൽ ജേക്കബ് ജോർജ് ശെമ്മാശന് തിരുവല്ലാ പാലിയേക്കരപള്ളിയിൽവച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ മാർച്ച് 24–ാം കശീശാപട്ടം നൽകി.

## മറിയം കോരുള നിര്യാതയായി



പെരുമ്പാവൂർ കല്ലറയ്ക്ക പറമ്പിൽ പരേത നായ കോരുളയുടെ ഭാര്യ മറിയം 1990 മാർച്ച് 30–ാംനു കർത്താവിൽ നിദ്രപ്രാപിച്ചു. ദീർഘ കാലം രോഗശയ്യയിലായിരുന്ന ഈ മഹതിക്ക് 98 1/2 വയസ് പ്രായമുണ്ടായിരുന്നു. കുറുപ്പമ്പ ടിയിൽ പൊയ്ക്കാട്ടിൽ പരേതനായ ഇട്ടീരാ മ ല്പാനച്ചന്റെ മകളായിരുന്ന ഇവരെ മാമോദീസാ മുക്കിയത് പരുമല മാർ ഗ്രീഗോറിയോസ് തിരു മേനി ആയിരുന്നു. ഉപവാസത്തിലും വി. സഭ യുടെ ആചാരാനുഷ്ഠാനങ്ങളിലും അതീവ നി ഷ്ഠ പാലിച്ചിരുന്ന ഇവർ ഒരു വലിയ നോമ്പിൽ നാല്പതു ദിവസം തുടർച്ചയായി ഉപവസിച്ചു. ഈകാലയളവിൽ വി. കുർബാന അനുഭവിക്കു മ്പോൾ കുടിക്കുന്ന വെള്ളം മാത്രം കഴിച്ചിരുന്നു. രോഗികൾക്ക് ഒരു ഉത്തമ തുണയായിരുന്ന ഇവർ ആത്മീയപ്രസ്ഥാനങ്ങളിൽ സജീവമായി പങ്കെടു ത്തിരുന്നു. ആറു മക്കളിൽ ഒരാൾ കന്യാസ്ത്രീ (സിസ്ററർ മേരി, കിഴക്കമ്പലം ദയറാ) ആയിരുന്നു കഴിഞ്ഞ മെയിൽ ആണ് അവർ മരിച്ചത്. ഏററ വും ഇളയവർ ഇരട്ടയാണ്. അതിൽ ഒരാളാണ് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ.

ശവസംസ്ക്കാരം വളയം ചിറങ്ങര ഓർത്ത ഡോക്സ്പള്ളി സെമിത്തേരിയിൽ നടത്തി. ശു ശ്രൂഷയിൽ അഭിവന്ദ്യരായ മിലിത്തിയോസ്, പക്കോമിയോസ്, ദീയസ്ക്കോറോസ്, ബർന്ന ബാസ് എന്നീ തിരുമേനിമാരും അനേകം പട്ടക്കാ രും വലിയ ഒരു ജനക്കൂട്ടവും സംബന്ധിച്ചു.

## ഷഷ്ട്യബ്ദിപൂർത്തി ഫണ്ട് ഉത്ഘാടനം

ഏപ്രിൽ 6–ാം തീയതി 60 വയസു പൂർത്തി യായ ഫാ. ററി. ജി. സഖറിയായുടെ ഷഷ്ട്യ ബ്ദിപൂർത്തി ഉമയാററുകര ഓർത്തഡോക്സ് പ ള്ളിയിൽവച്ച് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നേതൃ ത്വത്തിൽ അന്നേദിവസം അനാർഭാടമായി ആചരി ച്ചു. തിരുമനസുകൊണ്ട് രാവിലെ ഉമയാററുകര പള്ളിയിൽ വി. കുർബാന അർപ്പിക്കുകയും ജന്മ ദിന സ്തോത്രപ്രാർത്ഥന നടത്തുകയും ചെ യ്തു. തുടർന്ന് പാരീഷ്ഹാളിൽ തിരുമനസി ലെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽവച്ച് സഭാട്രസ്ററി മി. പി. സി. എബ്രഹാം ബ. അച്ച ന്റെ ഷഷ്ടിപൂർത്തി സ്മാരകമായി ഏർപ്പെടു ത്തിയിട്ടുള്ള Charitable Endowment Fund-ന്റെ ഉത്ഘാടനം നിർവഹിച്ചു. തുടർന്ന് സന്നിഹിത രായിരുന്ന അനേകം ആളുകൾ ഫണ്ടിലേക്ക് സംഭാ വനകൾ നൽകി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനി, തേയോഫോറോസ് റമ്പാൻ കോറെപ്പി സ്ക്കോപ്പാ, ബർശൈനോ റമ്പാൻ കോറെപ്പി സ്ക്കോപ്പാ, സഭാസെക്രട്ടറി എം. ററി. പോൾ, മുൻസഭാസെക്രട്ടറി പോൾ മത്തായി, ജോയൻ കുമ രകം എന്നിവർ സഖറിയാ അച്ചന് ആശംസകൾ നേർന്നു പ്രസംഗിച്ചു. തോമസ് കുതിരവട്ടം എം. പി., മദ്രാസ് ഗവർണ്ണർ ഡോ. പി. സി. അല ക്സാണ്ടർ അയച്ച അനുമോദനസന്ദേശം വായി ച്ചു.

ഫാ. ററി. ജി. സഖറിയാ ആശംസകൾക്കും ഫ ണ്ടിലേക്കുള്ള സംഭാവനകൾക്കും നന്ദി പറഞ്ഞു കൊണ്ട് മറുപടിപ്രസംഗം നടത്തി. അസി. വികാ രി ഫാ. ജോസ് പെരുമാൾ സ്വാഗതം പറഞ്ഞു.

## അനുമോദനം

15-ൽ പരം വർഷങ്ങളായി തിരുവൻവണ്ടൂർ പ ള്ളിയിൽ വികാരിയായും, അസി. വികാരിയായും സേവനം അനുഷ്ഠിച്ചുവരുന്ന ഫാ. ററി. ജി. സ ഖറിയായുടെ ഷഷ്ട്യബ്ദിപൂർത്തി ആ ഇടവക ക്കാർ സമുചിതമായി കൊണ്ടാടുകയും ബ. അച്ചനെ അനുമോദിക്കുകയും ചെയ്തു. ഏപ്രിൽ 30-ാം തീയതി വി. കുർബാനയ്ക്കുശേഷം ചേർന്ന സമ്മേ ളനത്തിൽ കെ. ജി. ജോർജ് കോറെപ്പിസ്ക്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. വികാരി ഫാ. ജോസ് പെരുമാൾ സ്വാഗതം പറഞ്ഞു. നിയുക്ത മെത്രാൻ പി. എം. കുറിയാക്കോസ് റമ്പാൻ സമ്മേളനം ഉത് ഘാടനം ചെയ്തു. ചെങ്ങന്നൂർ ഭദ്രാസന സണ്ടേ സ്ക്കൂൾ ഡയറക്ടർ ജോൺമാത്യു ആശംസാപ്രസം ഗം നടത്തി. ഫാ. ററി. ജി. സഖറിയാ മറുപടിപ്ര സംഗം ചെയ്തു. സഖറിയാ അച്ചൻ ഇടവകയ്ക്കു ചെയ്തിട്ടുള്ള സേവനങ്ങൾ വിശദീകരിച്ചും, ഇടവ കയ്ക്ക് അച്ചനോടുള്ള നന്ദിയും സന്നിഹിതരാ യ എല്ലാവരോടുമുള്ള കൃതജ്ഞതയും ട്രസ്ററി എബ്രഹാം വർഗീസ് പ്രകാശിപ്പിച്ചു.

സഖറിയാ അച്ചന്റെ ഷഷ്ടിപൂർത്തി സ്മാര ക എൻഡോവ്മെന്റ് ഫണ്ടിലേക്ക് ഇടവകയിലെ എല്ലാ വീട്ടുകാരും അവരവർക്കു കഴിവുള്ള സംഭാ വനകൾ യോഗത്തിൽവച്ച് ബ. അച്ചനെ ഏല്പി ക്കുകയുണ്ടായി.

## കോർ എപ്പിസ്കോപ്പാ സ്ഥാനാരോഹണ ദശവാർഷികം

ന്യൂയോർക്ക്: ലോംഗ് ഐലണ്ട് സെ. തോമസ് ഓർത്തഡോക്സ്പള്ളി വികാരി ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്കോപ്പായുടെ സ്ഥാനാരോഹണത്തിന്റെ പത്താം വാർഷികം ആഘോഷിച്ചു.

ഇരുപതു വർഷങ്ങളായി അമേരിക്കൻ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ബ. കോറെപ്പിസ്ക്കോപ്പായെ അനുമോദിക്കുവാൻ ചേർന്ന സമ്മേളനത്തിൽ ഫാ. സി. ജെ. പുന്നൂസ് അദ്ധ്യക്ഷനായിരുന്നു.

ന്യൂയോർക്കിലെ ഇന്ത്യൻ കോൺസുൽ ജനറൽ ജോർജ് ജോസഫ്, വാഷിംഗ്ടൻ യൂണിവേഴ്സിററി പ്രൊഫസർ ഡോ. തോമസ് ജോൺ, ഡോ. രാജു ഫിലിപ്പ്, ഫാ. ഡോ. സി. കെ. രാജൻ, ഫാ. കുര്യാക്കോസ്, ജോർജ് വർക്കി, ഡോ. ചിന്നമ്മ ജോൺ, സ്കറിയാ ഉമ്മൻ, ജോൺസൺ ജോൺ, രാജു മൈലപ്ര, ബററ്സി കോശി, ഡോ. പോാം തോട്ടത്തിൽ, ഷൈനി സാം എന്നിവർ പ്രസംഗിച്ചു.

അമേരിക്കൻ ഭദ്രാസനത്തിലെ പ്രഥമ കോർ എപ്പിസ്ക്കോപ്പാ കൂടിയായ അച്ചന് ആശംസകൾ നേർന്നുകൊണ്ടുള്ള പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസിലെ സന്ദേശം യോഗത്തിൽ വായിച്ചു. ഇടവകയുടെ മംഗളപത്രങ്ങൾ തോമസ് പണിക്കർ സമർപ്പിച്ചു. എം. പി. തോമസിന്റെ കവിതാപാരായണവും ഉണ്ടായിരുന്നു.

പി. ഐ. ജോൺ ആമുഖ പ്രഭാഷണം നടത്തി. ജോൺ വെളിയത്ത് സ്വാഗതവും പി. എ. ജോർജ് നന്ദിയും പറഞ്ഞു. ഉപഹാര സമർപ്പണവും ഉണ്ടായിരുന്നു. കോർ എപ്പിസ്ക്കോപ്പാ മറുപടി പ്രസംഗം നടത്തി.

---

(6-ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

യുണ്ടാകുന്നതിനും പരോപകാരം ചെയ്യുന്നതിനും സാധിക്കുന്നു. മററുള്ളവരുടെ നന്മയ്ക്കായി ആത്മാർത്ഥമായി നാം ആഗ്രഹിക്കുമ്പോൾ, അസത്യത്തിനും വഞ്ചനയ്ക്കും സ്ഥാനമില്ലാതാകും, അഥവാ വിശ്വസ്തത ഉണ്ടാകും. മററുള്ളവരുടെ വികാരങ്ങളെക്കുറിച്ച് കരുതലുള്ളപ്പോൾ, കോപിക്കാതെ സൗമ്യത പാലിക്കും. മററുള്ളവർക്കെതിരായ എല്ലാ വികാരങ്ങളെയും നിയന്ത്രിക്കുമ്പോൾ അസൂയ, അഹങ്കാരം അശുദ്ധി ഇവയ്ക്ക് സ്ഥാനമില്ലാതാകും. ഈ വിധത്തിലുള്ള പരിശുദ്ധാത്മനിറവ് ഏവർക്കുമായി ദൈവം നൽകുന്നു. ഈ അനുഭവം എനിക്കും വേണ്ടതല്ലേ എന്നും എപ്പോഴും വേണ്ടതല്ലെ എന്നും നാം ഓരോത്തരും ചിന്തിക്കണം.

### പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായറാഴ്ച. ജൂൺ 17

(എഫേ. 5:19,12)

പരിശുദ്ധാത്മ നിറവ് നമുക്കുണ്ടാകണമെങ്കിൽ ഒന്നാമത് പാപബോധം നമുക്കുണ്ടാകണം. നമ്മെ പാപബോധമുള്ളവരാക്കേണ്ടത് പരിശുദ്ധാത്മാവാണ്. 'അവൻ വന്ന് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തും' (വി. യോഹ. 16:8) ഇങ്ങനെ പരിശുദ്ധാത്മ നിയോഗത്താൽ മാനസാന്തരപ്പെടുന്നവർക്കാണ് പരിശുദ്ധാത്മ നിറമുണ്ടാകുന്നത്. 'നിങ്ങൾ മാനസാന്തരപ്പെട്ട് നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുവൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേല്പിൻ. എന്നാൽ പരിശുദ്ധാത്മാവെന്ന ദാനം ലഭിക്കും' (അപ്പോ. 2:38) എന്ന് വി. പത്രോസ് പറയുന്നു.

രണ്ടാമതായി പ്രാർത്ഥിക്കുന്നവർക്കാണ് പരിശുദ്ധാത്മ നിറവുണ്ടാകുന്നത് എന്ന് നാം മനസിലാക്കണം. അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്ക് നല്ലദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ് തന്നോടു യാചിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്ര അധികം കൊടുക്കും? (വി. ലൂക്കോ. 11: 13) എന്ന് കർത്താവ് പറയുന്നു. 'നീതിക്കായി വിശന്ന് ദാഹിക്കുന്നവർ ഭാഗ്യവാന്മാർ അവർക്ക് തൃപ്തിവരും' എന്ന് പറഞ്ഞിരിക്കുന്നതുപോലെ പരിശുദ്ധാത്മാവിനായി വിശന്ന് ദാഹിച്ച് പ്രാർത്ഥിക്കണം. ഈ പ്രാർത്ഥനയിലും നമ്മെ സഹായിക്കേണ്ടത് പരിശുദ്ധാത്മാവ് തന്നെയാണ്. (റോമ. 8:26)

മൂന്നാമതായി അനുസരിക്കുന്നവർക്കാണ് പരിശുദ്ധാത്മാവിനെ നൽകുന്നത്. 'ദൈവം തന്നെ അനുസരിക്കുന്നവർക്ക് നൽകിയ പരിശുദ്ധാത്മാവും' (അപ്പോ. 5:2) എന്ന് വി. പത്രോസ് പറയുന്നു. ഏററവും വലിയ കല്പന കർത്താവിനെ സ്നേഹിക്കണമെന്നുള്ളതാകുന്നുവല്ലൊ. സഹോദരനെ സ്നേഹിക്കുന്നവൻ ദൈവത്തെയും സ്നേഹിക്കുന്നു. 'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണമെന്നുള്ളതാകുന്നു എന്റെ കല്പന' (വി. യോഹ. 15:12) എന്ന് കർത്താവുപറയുന്നുണ്ട്. അതിനാൽ പരസ്പരം സ്നേഹിക്കുമ്പോൾ അഥവാ ദൈവത്തെ അനുസരിക്കുമ്പോൾ, പരിശുദ്ധാത്മനിറവു നമുക്കുണ്ടാകും. പരിശുദ്ധാത്മ നിറവുണ്ടാകുമ്പോൾ കൂടുതൽ സ്നേഹിക്കാൻ സാധിക്കുകയും ചെയ്യും.

ആത്മാവിന്റെ ഫലം നമ്മിൽ നിലനില്ക്കുന്നതിന് സ്വയത്തെ കുരിശിക്കയും വേണം (ഗലാ. 5.24, വി. ലൂക്കോ. 9:23)

—o—

## പ. ബാവാ ഉത്ഘാടനം ചെയ്തു

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ഒരു വർഷം നീണ്ടുനിൽക്കുന്ന കനകജൂബിലി ആഘോഷങ്ങളും എക്യുമിനിക്കൽ അസംബ്ളിയും തിരുവല്ലാ സെ. തോമസ് മാർതോമ്മാ പള്ളിയിൽ മാർതോമ്മാ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ഏപ്രിൽ 29–ാം തീയതി നടന്ന സമ്മേളനത്തിൽവച്ച് പ. കാതോലിക്കാബാവാ ഉത്ഘാടനം ചെയ്തു. ഡോ. ബാബുപോൾ എക്യുമിനിക്കൽ പ്രഭാഷണം നടത്തി. നിയുക്ത ഗവർണർ ഡോ. എം. എം. തോമസ്, എൻ. സി. സി. സെക്രട്ടറി റവ. സിറിൽ കൊർനേലിയോസ്, കാസാ ഡയറക്ടർ ജോസഫ് പി. ജോൺ, സാറാമ്മജേക്കബ് എന്നിവർ പ്രസംഗിച്ചു. കെ. സി. സി. പ്രസിഡന്റ് ബിഷപ്പ് മൈക്കിൾ ജോൺ സ്വാഗതവും, കൺവീനർ റവ. ഐപ്പ് ജോസഫ് കൃതജ്ഞതയും പറഞ്ഞു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മേജർ കെ. സി. ജോസഫ്, പ്രൊഫ. ജോർജ് കോശി എന്നിവരും വേദിയിൽ ഉപവിഷ്ടരായിരുന്നു.

## 80–ാം ജന്മദിനം



മെയ് 9–ാം തീയതി 80–ാം വയസിലേക്കു പ്രവേശിക്കുന്ന അങ്കമാലി ബോംബെ ഭദ്രാസനങ്ങളുടെ പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായ്ക്ക് 'മലങ്കരസഭ'യുടെ ആദരാഞ്ജലികൾ പ്രാർത്ഥനാപൂർവം സമർപ്പിക്കുന്നു.

## ഓർമ്മപ്പെരുന്നാൾ

പാമ്പാക്കുടെ ചെറിയ പള്ളിയിൽ കബറടങ്ങിയ പ. ബസേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമനസിലെ ഓർമ്മപെരുനാൾ മെയ് രണ്ടും മൂന്നും തീയതികളിൽ പ. ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ സഹകരണത്തിലും ഭക്തിനിർഭരമായി നടത്തപ്പെട്ടു.

## സുവിശേഷപരിശീലന ക്ളാസ്

മാവേലിക്കര സെ. പോൾസ് മിഷൻ സെന്ററിൽ വച്ച് നടത്തുന്ന വെക്കേഷൻ ബൈബിൾ ക്ളാസിന്റെ 36–ാമതു സെഷൻ 1990 മേയ് 13 മുതൽ 27 വരെ നടത്തുന്നതാണ്. അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ബ. എം. എ. മത്തായി റമ്പാൻ, ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. റ്റി. പി. ഏലിയാസ്, റവ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഓ. തോമസ്, ഫാ. മാത്യു വൈദ്യൻ, ഫാ. വർഗീസ് ചാക്കോ, ഫാ. ജി. ജോൺ, ഫാ. ഉമ്മൻ പോൾ, ഫാ. എം. പി. ജോർജ്, ഫാ. ഫിലിപ്പ് ഏബ്രഹാം എന്നിവർ വിവിധ വിഷയങ്ങളിൽ ക്ളാസുകൾ എടുക്കും. 27–ാംതീയതി അഭിവന്ദ്യ ഗീവറുഗീസ് റമ്പാൻ ധ്യാനം നടത്തും.

---

## 'മലങ്കരസഭ' ഒരു വർഷത്തേക്ക് 50 പേർക്ക് സൗജന്യം

കഴിഞ്ഞ ലക്കം മലങ്കരസഭയിൽ ശ്രീ. പി. ജി. ജോയി എഴുതിയ കത്തിന്റെയും, എഡിറ്റോറിയലിന്റെയും അടിസ്ഥാനത്തിൽ മലങ്കരസഭാംഗങ്ങളായ താല്പര്യമുള്ള 50 പേരെ ഒരു വർഷത്തേക്ക് മലങ്കരസഭാ വായനക്കാരായി സ്പൊൺസർ ചെയ്‌വാൻ കുവെയിററിൽനിന്ന് ശ്രീമതി ലീലാമ്മ ഏബ്രഹാം സന്നദ്ധത പ്രകടിപ്പിച്ചിരിക്കുന്നു. അതുകൊണ്ട് ഈ സൗജന്യപ്രകാരം മലങ്കരസഭാവായനക്കാരാകുവാൻ താല്പര്യമുള്ളവർ ഇടവകവികാരിയുടെ ശുപാർശകത്തോടെ അപേക്ഷിക്കുക. അവസാന തീയതി 1990 ജൂൺ 15.

അപേക്ഷിക്കേണ്ട വിലാസം:

മാനേജർ, മലങ്കരസഭ
കാതോലിക്കേററ് ഓഫീസ്
ദേവലോകം, കോട്ടയം–686 038

---

## യൂണിററ് ഉദ്ഘാടനം

ബറോഡാ:– മാർ ഗ്രീഗോറിയോസ് പള്ളിയിൽ ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ യൂണിററ് ആരംഭിച്ചു. യൂണിററിന്റെ ഉത്ഘാടനം വികാരി ഫാ. സി. ജെ. ജോർജ് നിർവഹിച്ചു.

ഭാരവാഹികളായി സ്ററാൻലി ജേക്കബ് (ഫത്തൻ ജൻജ്), ജോയ്സ് സാമുവേൽ (റിഫൈനറി) പി. തോമസ് (നവയാർഡ്) എന്നിവരെ തെരഞ്ഞെടുത്തു.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

| |
|---|
| പാഠം 12 |
| സുവിശേഷം |
| വിജയിയുടെ പേരും വിലാസവും |
| പേര്: പൊന്നമ്മ തോമസ് |
| NIOH മേഹാനിനഗർ |
| അഹമ്മദ്ബാദ്–16 |
| ഭദ്രാസനം: ബോംബെ |
| രജി: നമ്പർ. 4548 |

| |
|---|
| പാഠം 15 |
| സുവിശേഷം |
| അപേക്ഷാഫോറം |
| പേര്.................................... |
| വിലാസം.................................... |
| ഭദ്രാസനം.................................... |
| രജി. നമ്പർ: ............... |

## പാഠം 12

1. തന്നെത്താൻ താഴ്ത്തുന്നവൻ (18:4)
2. കാണാതെ പോയതിനെ കണ്ടെത്തിയാൽ (18:13)
3. ആരും നശിച്ചുപോകുന്നത് (18:14)
4. മൂന്ന് 1) രണ്ടുപേരും തമ്മിൽ
   2) രണ്ടുമൂന്നു സാക്ഷികാം
   3) സഭയുടെ മുമ്പിൽ (18:15–17)
5. ഐകമത്യത്തോടെ യാചിക്കണം (18:19)
6. ഏഴ് എഴുപത് (ഏഴ് പത്തോട് എഴുപതെന്നാണ് മൂലഭാഷയിൽ) (7×10×70) 18:2
7. ഹൃദയപൂർവം ക്ഷമിക്കണം 18:35
8. മത്തായി 19:1–12, എഫേ. 5:20–6:3
9. മത്തായി 19:5, എഫേ. 5:31
   ''മനുഷ്യൻ അപ്പനെയും അമ്മയെയും വിട്ടു ഭാര്യയോടു പററിച്ചേരും ഇരുവരും ഒരു ദേഹമായിത്തീരും''
10. ശിശുക്കാം 19:13
11. കല്പനകളെ പ്രമാണിക്ക 19:17
12. ഉള്ളതു വിററു ദരിദ്രർക്കു കൊടുക്കുക 19:21
13. ധനവാൻ 19:23
14. പുനർജ്ജനനത്തിൽ മനുഷ്യപുത്രൻ തന്റെ മഹത്വത്തിൽ സിംഹാസനത്തിൽ ഇരിക്കുമ്പോരം നിങ്ങളും 12 സിംഹാസനത്തിൽ ഇരുന്നു യിസ്രായേൽ ഗോത്രം 12 നേയും ന്യായം വിധിക്കും 19:28
15. ദൈവനാമം നിമിത്തം സകലവും വിട്ടുകളഞ്ഞവൻ 19:29
16. പുലർച്ചെ 3–ാം മണി, 6–ാം മണി 9–ാംമണി 11–ാം മണി. 5 നേരം 20:1–16
17. പുത്രന്മാർ ഇരുവരും ദൈവരാജ്യത്തിൽ ഒരുത്തൻ വലത്തും ഒരുത്തൻ ഇടത്തും ഇരിക്കണം. 20:21
18. ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും 20:28
19. യെരീഹോ. 20:29–34
20. കർത്താവേ ദാവീദു പുത്രാ ഞങ്ങളോടു കരുണ തോന്നണമെ 20:30–31

## പാഠം 12

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. മോളിക്കുട്ടി ഏബ്രഹാം, പാത്താമുട്ടം
2. എം. വി. വറുഗീസ്, ആങ്ങമൂഴി
3. ബെൻസി മാത്യു, കടപ്പ
4. പൊന്നമ്മ തോമസ്, അഹമ്മദബാദ്
5. റോഷ്നി ഏബ്രഹാം, അയ്മനം
6. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
7. എ. പുന്നൂസ്, ജാംനഗർ
8. കെ. ഒ. ബേബി, ജബൽപൂർ
9. സൂസൻ ജോർജ്, ചെങ്ങമനാട്
10. കോശി മത്തായി, കൈപ്പട്ടൂർ
11. തങ്കമ്മ ജോൺ, മററം (N)
12. ഷേമ മാത്യു, പുതുപ്പള്ളി
13. ഗീവറുഗീസ് ഏബ്രഹാം, പാതിക്കാട്
14. മറിയാമ്മ വറുഗീസ്, ആനിക്കാട്
15. സുബി വടശ്ശേരിക്കര
16. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
17. അക്കാമ്മ വറുഗീസ്, പാലിയേക്കര
18. എലിസബേത്ത് സൈമൺ, തലശ്ശേരി

19. കെ. എം. തോമസ്, മദ്രാസ്
20. മോളമ്മ കെ. കൊററമ്പള്ളി
21. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
22. ശാന്തി ശമുവേൽ, പാലിയേക്കര
23. സാബു ജോർജ്, കടമ്മനിട്ട
24. സാലി ജോൺ, തൃശ്നാപ്പള്ളി
25. ഷേർളി മാത്യു, പാലിയേക്കര
26. റെനി സൂസൻ പോൾ, ചെറുകോൽ
27. ജോർജ് മുതലാളി, കൊച്ചി
28. മോളി മാത്യൂസ്, നാരങ്ങാനം
29. മിനി ഏബ്രഹാം, അമേരിക്കൻപാറ
30. മേഴ്സി കുറിയാക്കോസ്. തൂക്കുപാലം
31. ജോർജ്ജി പി. മാത്യു, കല്ലിശ്ശേരി
32. റീനാ ശമുവേൽ, ചെങ്ങമനാട്
33. അച്ചാമ്മ പീററർ, വാഴൂർ
34. മറിയാമ്മ ചാക്കോ, പോർട്ട്ബ്ളയർ
35. പി. സി. ചെറിയാൻ, കോയിപ്രം
36. മേരി ജോർജ്, N. പറവൂർ
37. തോമസ് വറുഗീസ്, കൊടുമൺ
38. ലൗവ്ലി വറുഗീസ്, മുണ്ടൻകാവ്
39. ജിജി മത്തായി, ചെങ്ങമനാട്
40. ഷൈനി മത്തായി, മലയാലപ്പുഴ
41. ററി. ജെ. സ്കറിയാ, തുമ്പമൺ
42. ഐശര്യാ തോമസ്. ചക്കുപള്ളം
43. കോശി പി. കെ. കോട്ടൂർ
44. പി. വി. അച്ചാമ്മ, മണ്ണപ്രാ
45. കെ. ജി. മത്തായിക്കുട്ടി, കൽക്കട്ട
46. പി. ജെ. രാജൻ, കൊച്ചറ
47. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
48. എലിസബേത്ത് സൈമൺ, അന്ധേരി
49. സജി സാറാ വറുഗീസ്, കുട്ടമ്പേരൂർ
50. ഏലിയാമ്മ വറുഗീസ്, വാഴൂർ
51. ജിജി കോശി, കിരങ്ങൽ
52. സാറാമ്മ തോമസ്, മലാഡ്
53. റേച്ചൽ ചാക്കോ, ആനിക്കാട്
54. ജെസി റോയ്, പാവങ്ങാട്
55. ഷേർളി ലൂക്കോസ്, തിരുവനന്തപുരം
56. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
57. ചെറിയാൻ വറുഗീസ്, ഏലപ്പാറ
58. സാറാമ്മ ഏബ്രഹാം, ആൻറോവ്ഹിൽ
59. വിനി കെ. ജോർജ്, കുന്നംകുളം
60. ബേബി തോമസ്, കൊററംമ്പള്ളി
61. രജി. ന: 7008
62. റെനി തോമസ്, ചെറുകോൽ
63. പി. എം. കൊച്ചന്ന, മങ്ങാട്
64. ലീലാമ്മ ജേക്കബ്, പുന്നവേലി
65. സുനീഷ് ശമുവേൽ, കല്ലൂപ്പാറ

പാഠം 12–ൻെറ ഉത്തരവും വിജയിയുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും കൊടുക്കുന്നു.

പോൾഭാഗത്തെ ഉത്തരം ശരിയായി ശ്രദ്ധിക്കുന്നില്ല എന്നു മാത്രമല്ല പാഠത്തോടു ബന്ധപ്പെട്ട ഭാഗങ്ങളും അജ്ഞാതമാണ്. 16–ാം ചോദ്യത്തിൽ 'പുലർച്ചെ' എന്നുള്ളത് പലരും വിട്ടുകളഞ്ഞു. വിവാഹ കൂദാശയിലെ വായനകളും ആരും ശ്രദ്ധിച്ചിട്ടുള്ളതായി തോന്നുന്നില്ല. അലസമായി ആരാധനയിൽ സംബന്ധിക്കുന്നതുകൊണ്ടായിരിക്കാം.

കൂടുതൽ ആളുകൾ ബൈബിൾ പഠനത്തിൽ ചേരുന്നതിൽ സന്തോഷമുണ്ട്. വി. മത്തായിയുടെ സുവിശേഷമാണ് പഠനഭാഗം. ചോദ്യത്തിനുള്ള ഉത്തരം ഇതരവേദഭാഗങ്ങളിൽ വിഭിന്നമായിരിക്കും. ശരിയായ ഉത്തരം പാഠഭാഗത്തുനിന്നുതന്നെ ഉള്ളതായിരിക്കും. ഒരു മാസം കൊണ്ട് ഒന്നോ രണ്ടോ അദ്ധ്യായങ്ങളാണു പഠിക്കാനുള്ളത്. ചോദ്യത്തിൻെറ ഉത്തരം കണ്ടുപിടിക്കുന്നതിനേക്കാൾ ആ ഭാഗം ഭംഗിയായി പഠിക്കുവാൻ ശ്രമിക്കുമല്ലോ.

കവറിൽ ഉത്തരം അയയ്ക്കുമ്പോൾ ആവശ്യത്തിനുള്ള സ്ററാമ്പൊട്ടിക്കുവാൻ മറന്നുപോകുന്നു. കൂലിയായി വരുന്ന എഴുത്തുകൾ സ്വീകരിക്കുന്നതല്ല എന്ന് പല പ്രാവശ്യം ഓർപ്പിക്കുകയുണ്ടായി.

പഠനത്തിൽ വിജയികളാകുന്നവരെ പ്രാർത്ഥനയിൽ ദിവസവും ഓർക്കുന്നു എന്ന് വിശ്വസിക്കുക. വൈകിട്ട് 10 മണി എങ്കിൽ നല്ലത്. കുറഞ്ഞത് ഒരു പ്രാവശ്യമെങ്കിലും. പ്രാർത്ഥനാജീവിതം ബൈബിൾ പഠനത്തെ ശക്തീകരിക്കും.

പാഠം 15–ൻെറ ഉത്തരം മാസിക ലഭിച്ച് അടുത്ത മാസം 20–നു മുമ്പായി Bible padanam, Lesson 15, C/o Dn. M.C. Cherian, Orthodox Student Centre, Trivandrum–1 695001 എന്ന വിലാസത്തിൽ അയയ്ക്കുക. പാഠത്തിൻെറ നമ്പർ തെററാതെ സൂക്ഷിക്കുക.

## പാഠം 15 (മത്തായി 23)

1. മോശയുടെ പീഠത്തിൽ ഇരിക്കുന്നവർ.
2. മോശയുടെ പീഠത്തിലിരിക്കുന്നവർക്കു പ്രിയമായ നാലു കാര്യങ്ങൾ.
3. അരുതേ എന്നു പറഞ്ഞ മൂന്നു കാര്യങ്ങൾ.
4. കപടഭക്തിക്കാരുടെ ഒന്നാമത്തെ കഷ്ടം എന്ത്.
5. കടുപ്പമേറിയ ശിക്ഷാ വിധിക്കു കാരണം.
6. മതപരിവർത്തനം ചെയ്തവരെ എന്തിനർഹനാക്കുന്നു.
7. സത്യം ചെയ്യുന്നവർ എന്തിനെയെല്ലാംചൊല്ലി സത്യം ചെയ്യുന്നു.
8. ഭാഗീകമായവയെചൊല്ലി സത്യം ചെയ്യുന്നതിലൂടെ മുഴുവനെയും ഉൾക്കൊള്ളുന്ന മൂന്നു സംഗതികൾ.
9. പതാരം കൊടുക്കുന്ന മൂന്നു വസ്തുക്കൾ.
10. ന്യായപ്രമാണത്തിലെ ഘനമേറിയ മൂന്നു സംഗതികൾ.
11. പുറം വെടിപ്പാക്കപ്പെടുന്ന വസ്തുക്കൾ.
12. പുറമേ അഴകായി ശോഭിക്കുന്നവ.
13. ശവക്കല്ലറയുടെ അകമേയുള്ള അവസ്ഥ എന്ത്?
14. പ്രവാചകന്മാരെ കൊന്നവരുടെ മക്കളായി സാമ്യപ്പെടുത്തുവാൻ കാരണം.

# കെ. സി. സി. കനകജൂബിലി

## ബിഷപ്പ് കെ. മൈക്കിൾ ജോൺ (കെ. സി. സി. പ്രസിഡൻറ്)

കേരളത്തിലെ ക്രൈസ്തവരുടെ പ്രമുഖ എക്യുമെനിക്കൽ വേദിയാണല്ലോ കേരള കൗൺസിൽ ഓഫ് ചർച്ചസ്. കേരളത്തിലെ സഭകളുടെ കൗൺസിലാണത്. കൗൺസിൽ ആരംഭിച്ചിട്ട് അമ്പതു വർഷം തികയുന്നു.

സഭയുടെ ഭിന്നത സുവിശേഷ പ്രഘോഷണത്തെയും ക്രൈസ്തവസാക്ഷ്യത്തെയും വിലങ്ങടിക്കുന്നതായി മനസിലാക്കിയതോടെ സഭൈക്യത്തിനുള്ള വാഞ്ഛയും അന്വേഷണവും വ്യാപകമായി. 1910–ലെ ലോക മിഷനറി സമ്മേളനം ഇതിന് ആക്കം കൂട്ടി. സഭൈക്യം ലക്ഷ്യമാക്കിയുള്ള പ്രയത്നങ്ങൾ പല കൈവഴികളിലൂടെ പ്രവഹിച്ചു. യുവാക്കളുടെ ആദർശധീരതയും കർമ്മോൽസുകതയും സഭകൾക്ക് ചൈതന്യം പകർന്നു. ഇതെല്ലാം ആധുനിക എക്യുമെനിക്കൽ പ്രസ്ഥാനത്തിൻെറ ജനനത്തിനു വഴിതെളിച്ചു.

വിവിധ രാജ്യങ്ങളിൽ നാഷണൽ ക്രിസ്ത്യൻ കൗൺസിലുകൾ രൂപം പൂണ്ടു. 1914–ലാണ് ഇന്ത്യയിൽ നാഷണൽ ക്രിസ്ത്യൻ കൗൺസിൽ പിറന്നത്. കേരളത്തിലെ പുരാതന സഭകളിലും യുവാക്കൾ ഉണർന്നു. കേരള റീജനൽ ക്രിസ്ത്യൻ കോൺഫറൻസ് രൂപംകൊണ്ടു. ഇതാണ് പിൽക്കാലത്തു കേരള ക്രിസ്ത്യൻ കൗൺസിലായി രൂപാന്തരം പ്രാപിച്ചത്. ഇതിൻെറ ആദ്യ സമ്മേളനം 1940 ജൂലൈയിൽ കൊല്ലത്തു ചേർന്നു. ഒററതിരിഞ്ഞുള്ള നില ഉപേക്ഷിച്ച് പരസ്പരം സഹായിക്കാനും സഹകരിക്കാനും സമ്മേളനം സഭകളെ ആഹ്വാനം ചെയ്തു.

### ലക്ഷ്യങ്ങൾ

കെ. സി. സി. യുടെ മുഖ്യ ലക്ഷ്യങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം. വിവിധ സഭകൾക്കിടയിൽ പരസ്പര ധാരണ വളർത്തുക, പൊതു താല്പര്യമുള്ള രംഗങ്ങളിൽ ഒന്നിച്ചു പ്രവർത്തിക്കുവാൻ സഭകളെ പ്രേരിപ്പിക്കുക, സമൂഹത്തിൽ സഭകളുടെ വിവിധ ശുശ്രൂഷകൾ ക്രോഡീകരിക്കുക, നീതിക്കും സമാധാനത്തിനും വികസനത്തിനും വേണ്ടി യോജിച്ചു പ്രവർത്തിക്കാൻ സഭകളെ ഉത്തേജിപ്പിക്കുക, ദരിദ്രർക്കും മലീനർക്കും മർദ്ദിതർക്കും പീഡിതർക്കും അവഗണിക്കപ്പെട്ടവർക്കും വിവേചനത്തിനിരയായ മററു വിഭാഗങ്ങൾക്കുംവേണ്ടി ശബ്ദമുയർത്താൻ സഭകളെ പ്രേരിപ്പിക്കുക. പരസ്പര സമ്പർക്കത്തിനും സഹായത്തിനും സഭകളെ ഒന്നിച്ചുവരുത്തുക.

15. അലങ്കരിക്കപ്പെട്ട കല്ലറയുടെ ഉടയവർ.
16. അയയ്ക്കപ്പെടുന്ന മൂന്നു കൂട്ടർ.
17. ആദ്യ നീതിമാൻ.
18. മന്ദിരത്തിൽവച്ചു കൊല്ലപ്പെട്ടവൻ.
19. മക്കളെ ചേർത്തുകൊള്ളുവാൻ മനസില്ലാത്തവർ.
20. യേശുവിനെ കാണുവാൻ എന്തു ചെയ്യണം.

—൮—

### ആദ്യകാല പ്രവർത്തനങ്ങൾ

തിരുവിതാംകൂറിലും കൊച്ചിയിലും ഉത്തരവാദഭരണത്തിനു വേണ്ടി നടന്ന പ്രക്ഷോഭണങ്ങളിൽ കെ. സി. സി. യുമായി ബന്ധപ്പെട്ട പലരും സജീവം പങ്കെടുത്തു. ക്രൈസ്തവ സഭയെയും സമൂഹത്തെയും ബാധിക്കുന്ന പല പ്രശ്നങ്ങളോടും കെ. സി. സി. പ്രതികരിച്ചുപോന്നിട്ടുണ്ട്.

1965–ൽ കൗൺസിൽ രജത ജൂബിലി ആഘോഷിച്ചു. വയോജന വിദ്യാഭ്യാസം, തൊഴിലില്ലായ്മ സർവേ, സഭയിലെ ജാതിപ്രശ്നം, ക്രിസ്തീയ ഭവനപ്രസ്ഥാനം, സമ്മർ സ്കൂൾ ഓഫ് മ്യൂസിക്, ദൈവശാസ്ത്ര സാഹിത്യ കൗൺസിൽ, അവശ ക്രൈസ്തവ പ്രശ്നം, അന്ധവിദ്യാലയം, ഹിന്ദു–ക്രിസ്ത്യൻ സംവാദം, എക്യുമെനിസം, അത്മായരുടെ സ്ഥാനം, സ്ത്രീകളുടെ ശുശ്രൂഷ തുടങ്ങി ഒട്ടേറെ രംഗങ്ങളിൽ കെ. സി. സി. ഈ വർഷങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു.

### ഗ്രാമവികസനം

'കാസ'യുടെ സഹായത്തോടെ കെ. സി. സി ചങ്ങനാശേരിക്കു സമീപം പാറാൽ എന്ന ജലവലയിത ഗ്രാമത്തിൽ ഏതാനും വർഷമായി ഗ്രാമവികസന പരിപാടികൾ നടത്തിക്കൊണ്ടിരിക്കുന്നു.

കഴിഞ്ഞ രണ്ടു വർഷമായി ഇടുക്കി ജില്ലയിൽ കുളമാവിനു സമീപം ഉപ്പുകുന്ന് എന്നൊരു അവികസിത–ട്രൈബൽ ഗ്രാമത്തിലും പ്രവർത്തനം നടത്തുന്നു.

### എക്യുമെനിക്കൽ വികസന പരിശീലനം

ഒരു എക്യുമെനിക്കൽ വികസന പരിശീലന പരിപാടി ഇക്കഴിഞ്ഞ ജൂണിൽ ആരംഭിച്ചു. പല സംഘങ്ങളിലായി നാന്നൂറോളം യുവതീയുവാക്കൾക്ക് ഒരു വർഷത്തിനകം പരിശീലനം നൽകുകയാണ് ലക്ഷ്യം. യുവജനങ്ങൾ, സ്ത്രീകൾ, സുവിശേഷപ്രവർത്തകർ, വൈദികർ, ഗ്രാമീണ യുവാക്കൾ, വികസനപ്രവർത്തകർ തുടങ്ങിയവർക്കായി ഒരു ഡസൻ പരിപാടികൾ നടന്നുകഴിഞ്ഞു

### സെമിനാറുകൾ

ജനങ്ങളിൽ അവബോധം വളർത്താനും പല മതങ്ങളും സംസ്കാരങ്ങളും പ്രത്യയ ശാസ്ത്രങ്ങളും പ്രവർത്തിക്കുന്ന പശ്ചാത്തലത്തിൽ നമ്മുടെ ദൗത്യത്തെപ്പററി കൂടുതൽ വെളിച്ചം പകരാനും

